ശ്രീരാമവർമ്മഗ്രന്ഥാവലി.

# തോരണയുദ്ധം

## പാന.

---

കൊച്ചി

മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു്

വ്യാഖ്യാനത്തോടും അവതാരികയോടുംകൂടി

പ്രസിദ്ധപ്പെടുത്തുന്നതു്.

---

(കോപ്പി 500)

൧൧൦൧-ാമാണ്ടു്.

PRINTED AT

THE MANGALODAYAM POWER PRESS,

TRICHUR.



വില അണ 10.

# അവതാരിക.

---

ഈഗ്രന്ഥം തൃപ്പൂണിത്തുറെ ഈടുവപ്പുഗ്രന്ഥശാലയിലുള്ള പഴയ താളിയോലഗ്രന്ഥങ്ങളിൽനിന്നു കണ്ടുകിട്ടിയതാണ്. മാതൃകാഗ്രന്ഥത്തിൽ പഴക്കംകൊണ്ട് അവിടവിടെ സംഭവിച്ചിട്ടുള്ള കേടുകൾ നിമിത്തം അക്ഷരങ്ങൾ പോയിരുന്നത് ഊഹാപോഹങ്ങളെക്കൊണ്ടു ശരിയാക്കുകയും എഴുത്തുകാരന്റെ പ്രമാദത്താൽ 'ഹസ്തദോഷജ'മായി വന്നുപോയിട്ടുള്ള 'ബിന്ദുസല്ലിപിവിസർഗ്ഗവിചികാപങ്ക്തിഭേദപദഭേദാദി' ദോഷങ്ങളെ തീർക്കുകയും മാത്രമേ ഇവിടെ ചെയ്തിട്ടുള്ളു.

'തരുണീമണിസീതയെക്കണ്ടതും'
പരമാത്മമശേഷമറിഞ്ഞതും,

എന്നുവരെ എഴുതി ഗ്രന്ഥം അവസാനിപ്പിച്ചിരിക്കയായിരുന്നു. അവിടെ കഥ അവസാനിച്ചിട്ടില്ല; എന്നാൽ ഇനി കവിധർമ്മങ്ങൾ പ്രയോഗിച്ചു വളരെയൊന്നും വിസ്തരിപ്പാൻ വകയുമില്ല. എങ്കിലും ഗ്രന്ഥാവസാനത്തിൽ ഒരു മംഗളശബ്ദം പോലും പ്രയോഗിക്കാതെ ഒരു വാക്യാർദ്ധത്തിൽ വച്ചു തന്നെ ഗ്രന്ഥകർത്താവു വിരമിച്ചതാണെന്നു വിചാരിപ്പാനും ന്യായം മതിയാകുന്നില്ല. ഇപ്പോൾ കിട്ടിയിട്ടുള്ള ഗ്രന്ഥത്തിലെ കൈപ്പട നോക്കിയാൽ ഏതാണ്ട് ഒരയ്മ്പതു കൊല്ലത്തിലധികം പഴക്കം തോന്നുന്നതല്ല. അതുകൊണ്ടു വേറെ ഒരു ഗ്രന്ഥത്തിൽ നിന്നു പകർത്തിയതാണ് ആഗ്രന്ഥമെ

നും, ആ പഴയ ഗ്രന്ഥത്തിന്റെ അവസാനഭാഗം കേടുവന്നു പോയിരിക്കാമെന്നും, വിചാരിപ്പാൻ സംഗതിയുണ്ട്. അതിനാൽ വേറെ വല്ലേടത്തും ഈ ഗ്രന്ഥത്തിന്റെ പ്രതികളുണ്ടോ എന്നു വളരെ അന്വേഷിച്ചു നോക്കി. ഒരേടത്തും കണ്ടുകിട്ടിയില്ല. ഒടുവിൽ ഈ ഗ്രന്ഥം പണ്ഡിതവൃദ്ധനും, 'കവിസാർവ്വഭൌമനും' ആയ കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ കാണിച്ചതിൽ അവിടുന്ന് ഇതു കുഞ്ചൻ നമ്പ്യാരുടെ അനുഗാമിയും തൽസംശ്യനുമായ ഒരാളുടെ കൃതിയായിരിക്കാമെന്ന് അഭിപ്രായപ്പെടുകയും, മുപ്പത്തിരണ്ടു വരികൾ കൂടി എഴുതിച്ചേർത്തു കഥാപൂർത്തി വരുത്തിത്തരികയും ചെയ്തു. ആ ഭാഗം പുസ്തകത്തിന്റെ അവസാനത്തിൽ അടയാളമിട്ട് അച്ചടിച്ചു ചേർത്തിട്ടുണ്ട്.

ഈ ഗ്രന്ഥത്തിന്റെ കർത്താവ് ആരാണെന്ന് ഇതുവരെ യാതൊരറിവും കിട്ടിയിട്ടില്ല. അതിനാൽ ഈ കൃതിയിൽ നിന്നു കിട്ടുന്ന ലക്ഷ്യങ്ങളെക്കൊണ്ടുമാത്രം വല്ലതും ഊഹിപ്പാനേ തരമുള്ളു.

(ക) "ശുകനാരദദേവാദിഃസവിതൻ
'ശുകമന്ദിരം' തന്നിൽസ്സദാകാലം
സുഖമോടു വസിച്ചരുളും ശിവൻ
സുകവിതമെനിക്കുവരുത്തണം"

എന്നും,

"വാരണാരിപ്രണതപദൻ ജഗൽ-കാരണൻ കമലാക്ഷൻ കലിഹരൻ ഭീഷണാസുരഹന്താ യദുകുല-ഭ

ഷണൻ 'സുരവാഹിനി'നാഥനും, ആരണ്യോത്തമന്മാരും തുണക്കണം"

എന്നും ഉള്ള ഭാഗങ്ങളിൽ 'കിള്ളികുറിശ്ശിമംഗലം' ക്ഷേത്രത്തിലെ ശിവനേയും, അമ്പലപ്പുഴെ ശ്രീകൃഷ്ണനേയും ഇഷ്ടദേവതമാരായികല്പിച്ച മംഗളപ്രാത്ഥന ചെയ്തിരിക്കുന്നു. ഇതു കുഞ്ചൻനമ്പ്യാരുടെ കൃതികളിൽ സാമാന്യമായിക്കാണാറുള്ള രണ്ടു പ്രധാനമുദ്രകളാണ്.

(൨) ഹനുമാന്റെ അശോകവനികാപ്രവേശവും, ഉദ്യാനവണ്ണനയും, സന്ദേശകഥനവും മററും 'ആശ്ചര്യചൂഡാമണിനാടകം ആറാമങ്കത്തിന്റെ ഒരു സാമാന്യപരിഭാഷയാണ്. അഴകിയ രാവണന്റെ പുറപ്പാടും ഒരുക്കങ്ങളും കാഴ്ചയും സീതാനുനയപ്രകാരങ്ങളുമെല്ലാം ആനാടകത്തിൽത്തന്നെ പ്രസിദ്ധമായ 'അശോകവനികാങ്കം'എന്ന അഞ്ചാമങ്കത്തിന്റെ ഒരു പകപ്പുതന്നെ. ഹനുമാൻ സീതയെക്കണ്ടു വിശ്വാസത്തിനായി നാമാങ്കിതമായ രാമാംഗുലീയം കൊടുത്തതിനു ശേഷം, രാമസന്ദിഷ്ടമായ ഒരടയാളവാക്കും കൂടി സീതയോടു പറയുന്നതായി പ്രകൃതഗ്രന്ഥത്തിൽ കാണുന്നതും ചൂഡാമണിശ്ലോകത്തിന്റെ ഒരു പരാവത്തനമാണ്.

"മുന്നം നാമങ്ങൊരുമിച്ചയോദ്ധ്യയിൽ
മന്മഥാധീനന്മാരായിമേവുമ്പോൾ
അന്നൊരുദിനമച്ഛനെശ്ശുശ്രൂഷി
ച്ചങ്ങനേ നിന്നുപോയി ഞാൻ രാത്രിയിൽ

എന്നതുകൊണ്ടു ജാനകിതന്നുടെ
മന്ദിരത്തിങ്കലന്നുവരുവാനായ്
ഒന്നു വൈകി നമുക്കതുകണ്ടപ്പോഠം
സുന്ദരാംഗി!നീകിഞ്ചനകോപിച്ച്
മല്ലികാമാലകൊണ്ടെൻെറ ബാഹുക്കഠം
നല്ലവണ്ണമുറപ്പിച്ചു ബന്ധിച്ചു.
അന്നേരത്തിങ്കൽസ്സാക്ഷിയതായിട്ടു
മന്ദശോഭമാം ദീപംതന്നേയുള്ളൂ"

(പാന)

"സൈപാരം നിന്മന്ദിരേ ഞാനൊന്നുകുറി പതിവി-
ല്ലാത്ത നേരത്തണഞ്ഞേൻ
ചോരൻ നീ ധന്യനെന്നായ് ഭവതി മധുരമായ്
ച്ചൊല്ലി മെല്ലെത്തദാനീം.
പാരം മഞ്ജു വെളിച്ചത്തിളമധു വിതറും
മുല്ലമാല്യത്തിനാലെ
നേരേ കൈ കെട്ടികൊണ്ടാക്കപടമൊടു ദൃഢം
ഹന്ത!ബന്ധിച്ചു ചിത്തം.

(പ്രൃ ധാമണി—കുഞ്ഞിക്കുട്ടൻ തമ്പുരാൻ)

ഈ അടയാളവാക്യം, വാൽമീകിരാമായണത്തിലും, അധ്യാത്മരാമായണത്തിലും കാണുന്നില്ല. എഴുത്തച്ഛൻെറ രാമായണം കിളിപ്പാട്ടിൽ ശ്രീരാമൻ ഹനുമാൻെറ കയ്യിൽ അംഗുലീയം കൊടുത്തിട്ട് പിന്നെയടയാളവാക്കുമരുഠംചെയ്തു' എന്നു കിഷ്കിന്ധാകാണ്ഡത്തിലും, ഹനുമാൻ സീതയേക്കണ്ടു സന്ദേശം പറയുന്ന

ഘട്ടത്തിൽ സപദി തവ മനസി ഗുരുവിശ്വാസസിദ്ധയേ—സാദരം ചൊന്നാനടയാളവാക്യവും’: എന്നു സുന്ദരകാണ്ഡത്തിലും കാണുന്നുണ്ടെങ്കിലും ആ അടയാളവാക്ക് എന്താണെന്നു പറയുന്നില്ല. അതുകൊണ്ടു ചൂഡാമണികാരനായ ശക്തിഭദ്ര’കവിയുടെ ബുദ്ധിവിലാസത്തെ നമ്മുടെ കവി പ്രകടിച്ചതാണ് ഇതെന്നു സ്പഷ്ടമാകുന്നു.

(൩) ഉദ്യാനഭഞ്ജനത്തിൽ ഉദ്യാനപാലന്മാരും, തോരണയുദ്ധത്തിൽ ശേഷിച്ച രാക്ഷസഭടന്മാരും രാവണസന്നിധിയിൽ ചെന്നു സങ്കടം പറയുന്നതിൽ അവരുടെ ഭയപാരവശ്യാദിവികാരങ്ങളെ സൂചിപ്പിക്കുന്ന ഫലിതപ്രയോഗങ്ങളും, ബീഭത്സഹാസ്യപ്രകടനങ്ങളും പ്രതാപലങ്കേശ്വരനായ രാവണന്റെ അന്തസ്സാരശൂന്യങ്ങളായ അഹങ്കാരജല്പനങ്ങളും, ലങ്കാദഹനാവസരത്തിൽ പട്ടണവാസികളുടെ പരിഭ്രമപ്രകാരങ്ങളും, രാക്ഷസസ്ത്രീകളുടെ ദീനപ്രരോദനങ്ങളും മറ്റും ചാക്യാർകൂത്തിൽ ചിരപരിചിതനായ ഒരാൾക്കല്ലാതെ സാധാരണക്കാർക്ക് ഇത്ര സാരസ്യത്തോടും തന്മയത്വത്തോടും കൂടി സാഹിത്യരംഗത്തിൽ കൊണ്ടുവരുവാൻ സാധിക്കുമെന്നു തോന്നുന്നില്ല. ഇതിനൊക്കെ പ്രത്യേകം ഉദാഹരണങ്ങൾ ഉദ്ധരിച്ച് ഈ ചെറിയ പ്രസ്താവനയെ വൃഥാസ്ഥൂലമാക്കുന്നില്ല.

(൪.) മേൽപറഞ്ഞ സംഗതികൾക്കു പുറമെ രാമായണചമ്പു മുതലായ മറ്റു ഗ്രന്ഥങ്ങളിൽനിന്നും പല ഭാഗങ്ങളും പ്രകരണം അനുസരിച്ച് അവിടവിടെ ത

ജ്ജമചെയ്തു ചേൎത്തിട്ടും സന്ദൎഭവൈചിത്ര്യം വരുത്തീട്ടുണ്ട്. സമുദ്രലംഘനം, ചന്ദ്രോദയവൎണ്ണനം, ഉദ്യാനവൎണ്ണനം മുതലായ ഘട്ടങ്ങൾ ഇതിനുദാഹരണമാകുന്നു.

എന്നാൽ ഇത്ര ദുൎല്ലഭങ്ങളായ പദാൎത്ഥങ്ങളൊക്കെ ശേഖരിച്ചു പാകംചെയ്തു വിളമ്പിത്തന്നിട്ടുള്ളതാണെങ്കിലും ആസ്വാദനാവസരത്തിൽ അതിനു തക്കവണ്ണമുള്ള സ്വാദ് ഇതിന്ന തീരെ മതിയായിക്കാണുന്നില്ല. കഷണം നന്നല്ലെങ്കിലും, ദഹണ്ണക്കാരനു കൈപ്പുണ്യമുണ്ടെങ്കിൽ അവൻ പാകംചെയ്യുന്ന ഭക്ഷണപദാൎത്ഥങ്ങൾക്ക സ്വാദു പുറപ്പെടാതിരിക്കുന്നതല്ലാ. നമ്മുടെ ഗ്രന്ഥകാരനുള്ള ദോഷം ഇതുപോലെ ഒന്നാണ്. കൈപ്പുണ്യമുള്ള പാചകന്മാൎക്കെന്നപോലെതന്നെ വാസനയുള്ള കവികൾക്കേ ആസ്വാദ്യങ്ങളായ കാവ്യങ്ങളുണ്ടാക്കുവാൻ സാധിക്കുകയുള്ളു. ഇതുകൊണ്ടുതന്നെയാണ് —

"ശക്തിൎന്നിപുണതാ ലോകശാസ്ത്രകാവ്യാദ്യവേക്ഷണാ
കാവ്യജ്ഞശിക്ഷയാഭ്യാസ ഇതിഃഹേതുസ്തദുത്ഭവേ!!" (ൽ

എന്നു സാഹിത്യശാസ്ത്രകാരന്മാർ സിദ്ധാന്തിച്ചിരിക്കുന്നതു്. 'ലോകശാസ്ത്രകാവ്യാദ്യവേക്ഷണം' കൊണ്ടുണ്ടാകേണ്ടതായ 'നിപുണത' സിദ്ധിച്ചിട്ടുണ്ടെങ്കിലും, അക്ലിഷ്ടപദപദാൎത്ഥസ്ഫുരണഃഹേതുവായി കവിതാബീജരൂപമായ 'ശക്തി' (വാസനാ) എന്ന ബുദ്ധിവിശേഷം നമ്മുടെ കവിക്ക കുറവാണെന്നു ഈ പാന വായിച്ചാൽ തോന്നാതിരിക്കയില്ല. സന്ദൎഭോചിതങ്ങളായ പദങ്ങൾക്ക് എ

വിടെ നോക്കിയാലും അത്രമാത്രം ക്ലിഷ്ടതയും ദാരിദ്ര്യവും കാണാവുന്നതാണ്. ചുരുക്കം പറയുന്നതായാൽ, ഇ ദ്ദേഹത്തിനു പഠിപ്പിനും പരിചയത്തിനും തക്കവണ്ണമു ള്ള കവിതാവാസന പോരാ എന്നു സിദ്ധാന്തം.

അതിനാൽ മേലെഴുതിയ സംഗതികളെല്ലാം കൂടി ആലോചിച്ചുനോക്കുമ്പോൾ മഹാകവി കുഞ്ചൻനമ്പ്യാ രുടെ വംശജന്മാരിൽ കവിയശഃപ്രാർത്ഥിയായ ആരോ ഒരാൾ ഉണ്ടാക്കിയതായിരിക്കാം ഇക്കൃതിയെന്ന് ഊ ഹിക്കാവുന്നതാണ്.

ഗ്രന്ഥകർത്തൃനിരൂപണത്തിൽ തന്നെ സാമാന്യ മായും സമഷ്ടിയായും ഉള്ള ഒരു ഗ്രന്ഥവിമർശനവും ക ഴിഞ്ഞിരിക്കുന്നു.

കുഞ്ചൻനമ്പ്യാരുടെ കവിതാരീതി 'ഊർജ്ജസ്വല' വും 'ധാരാവാഹി'യും ആണെങ്കിൽ പ്രകൃതഗ്രന്ഥമാ യ പാനയുടെ രീതി 'ദുർബല'വും 'ക്ലിഷ്ട'വുമാണ്. എ ങ്കിലും സാഹിത്യസാരനിഷ്ണാതന്മാരായ സഹൃദയന്മാർക്കു മാത്രം ലക്ഷീഭവിക്കുന്ന ഇത്തരം ദോഷങ്ങളൊന്നും തീ രെ ഇല്ലാത്ത കൃതികൾ വളരെ ചുരുക്കമാകകൊണ്ടും, ഗ്രന്ഥപാരായണതല്പരന്മാരായ സാധാരണ ജനങ്ങൾ ക്കു രസാവഹമായിത്തീരാവുന്ന പല ഭാഗങ്ങളും ഇക്കൃതി യിൽ ധാരാളമുള്ളതുകൊണ്ടും, ഇതിങ്ങനെ ജനസമ ക്ഷം അവതരിപ്പിപ്പാൻ ഞങ്ങൾക്കു വളരെസ്സന്തോഷ മുണ്ട്.

—o—

# തോരണയുദ്ധം.

## പാന.

ഹരിഃ ശ്രീ ഗണപതയേ നമഃ

അവിഘ്നമസ്തു.

---

വാരണാനനൻ ദേവൻ ഗണേശ്വരൻ
വാരണം ചെയ്യരുളേണം വിഘ്നങ്ങൾ. 1
വാണീദേവിയുമെന്നുടേ നാവിന്മേൽ
വാണീടേണമതിന്നു വണങ്ങുന്നേൻ. 2
ഗുണമേറു മൊരെന്റെ ഗുരുജനം
പ്രണതപ്രിയദാനപരായണൻ. 3
ഫണിഭൂഷണൻ ദക്ഷിണാമൂർത്തിയും
തുണ ചെയ്യരുളീടേണമെപ്പൊഴും. 4
ശുകനാരദദേവാദിസേവിതൻ
'ശുകമന്ദിരം' തന്നിൽ സദാകാലം. 5
സുഖമോടു വസിച്ചരുളും ശിവൻ
സുകവിത്വമെനിക്കു വരുത്തണം. 6
വാരണാരി പ്രണതപദൻ ജഗൽ-
കാരണൻ കമലാക്ഷൻ കലിഹരൻ. 7
ഭീഷണാസുര ഹന്താ യദുകുല-
ഭൂഷണൻ 'സുരവാഹിനീ'നാഥനും. 8

ആരണോത്തമന്മാരും തുണക്കേണം
'തോരണയുദ്ധം പാന' ചമക്കുവാൻ. 9
ഇക്കലികാലം തന്നിലുളവാകും
നൃക്കൾക്കങ്ങു ജനിക്കുന്ന പാപങ്ങൾ. 10
ഒക്കയങ്ങു നശിക്കുവാനോൎക്കുമ്പോ-
ളിക്കഥപോലെ മറെറാന്നു മില്ലല്ലൊ. 11

---

എങ്കിലോ പണ്ടു മാരുതനന്ദനൻ
പങ്കജോത്ഭവസൂനുവാം ജാംബവാൻ. 12
തങ്കൽനിന്നു നിജാനന്ദനകഥ
സങ്കോചിക്കാതെ ചെന്നു കേൾക്കയാൽ 13
ശാപമോക്ഷവും വന്നു, മനക്കാമ്പിൽ
കോപവും ബലമായതും വൎദ്ധിച്ചു. 14
ഋക്ഷവൎയ്യനാം ജാംബവാനെക്കുപ്പി
ദക്ഷിണാംഭോധി ചാടിക്കടക്കുവാൻ. 15
ദക്ഷനാകും ഹനുമാനൊരുമ്പെട്ടു
തൽക്ഷണമവിടന്നു പുറപ്പെട്ടു. 16
ഉന്നതമാം മഹേന്ദ്രശിഖരാഗ്രേ
ചെന്നു വേഗം കരയേറി മാരുതി. 17
മാരുതിയുടെ രൂപത്തെ വൎണ്ണിപ്പാൻ
ആരും പോരാ ധരണീതലംതന്നിൽ. 18
മേഘമാൎഗ്ഗം കവിഞ്ഞു ഗമിക്കുന്ന
ദേഹരോമങ്ങൾ ചെന്നു തറക്കയാൽ 19
മേഘമെല്ലാം പിളൎന്നിട്ടക്കാലത്തു
മേഘപൃഷ്ഠം പതിക്കുന്നു ഭൂമിയിൽ. 20

മേഘനാദത്തേക്കാളും ഗഭീരമാം
സിംഹനാദത്തെ കേട്ടു ഭയപ്പെട്ടു. 21
സിംഹദന്തി മൃഗമിവയോരോന്നേ
മോഹിച്ചുഞ്ഞു പതിക്കുന്നു പാരാതെ. 22
വജ്രകക്കശദംഷ്ട്രകൾ കാണുമ്പോൾ
വജ്രപാണിക്കു പോലും ഭയമുണ്ടാം. 23
വാരം നീണ്ടൊരു വാലും ശിരോഭാഗേ
പാരാതേ യിളക്കീടുന്നതു കണ്ടാൽ. 24
വാരിരാശിയെ ച്ചാടിക്കടക്കുവാൻ
പ്രേരിച്ചീടുകയോ യെന്നു തോന്നീടും. 25
ക്രോധംകൊണ്ടു കലങ്ങിമറിഞ്ഞീടും
ലോചനപ്രഭാ രണ്ടു വഴിയായി. 26
വാരിരാശി കടന്നു ദശമുഖ-
ചാരുമന്ദിരേ ചെന്നതു കാണുമ്പോൾ. 27
വാരിധിയിൽ ചിറ കെട്ടും രാഘവൻ
നേരെയെന്നതു ചിന്തിച്ചുമുന്നമേ. 28
മാരുതിയതിന്നായൊരു സൂത്രത്തെ
ചാരു നിർമ്മിക്കയൊ യെന്നു തോന്നീടും, 29
വീരൻ മാരുതപുത്രൻ മഹാബലൻ
ഘോരരൂപൻ മഹേന്ദ്ര ഗിരിമൂർദ്ധ്നി. 30
ധീരനാരോഹണം ചെയ്തു കിന്നര-
ചാരണാദി സകല സുരന്മാരെ. 31
ചാരുശീലൻ വണങ്ങി വഴിപോലെ
മാരുതനാകും താതനെയും കൂപ്പി. 32

ഭാനുവംശ മണി ദീപനാകുന്ന
ജാനകീ രമണൻെറ തിരുമേനി. 33
മാനസം തന്നിൽ ചേൎത്തുടനേ പവ-
മാനസൂനു കുതിച്ചങ്ങു ചാടിനാൻ. 34
വായുപുത്രനുറച്ചു കുതിച്ചുടൻ
വായുവേഗേന ചാടിഗ്ഗമിച്ചപ്പോൾ. 35
ക്ഷോണിയെല്ലാമിളകി യെന്നല്ലൊന്നു
താണുപോയി മഹേന്ദ്രശിഖരവും. 36
മദ്ധ്യേ തൻെറ ക്ഷടപ്പു തീൎത്തീടുവാ-
നത്രവന്നൊരു മൈനാകശൈലത്തെ 37
ശുദ്ധമാകും നിജോരസ്ഥലംകൊണ്ടു
മദ്ധ്യേ സിന്ധൌ പതിപ്പിച്ചു തൽക്ഷണം 38
സന്ധികളും തകൎന്നു പണിപ്പെട്ടു
സിന്ധുമദ്ധ്യത്തിൽ നിന്നെഴുന്നേററവൻ. 39
ബന്ധുരമായൊരുണ്ണീടെ രൂപമായ്
ഗന്ധവാഹസുതൻെറ മുമ്പിൽചെന്നു 40
ഗന്ധവാഹതനൂജനതുനേരം
ബന്ധുവെന്നോൎത്തു ചൊന്നാനവനോട്. 41
"എങ്ങു നിന്നു വരുന്നു ഭവാനെന്നും
എങ്ങു പോകുന്നതെന്നു മുരചെയ്ക." 42
"വന്ദ്യനാകും വരുണൻെറ ഗിരുകൊ-
ണ്ടിന്നു നിൻെറ ക്ഷടപ്പു തീൎത്തീടുവാൻ. 43
വന്നിടുമ്പോൾ ഭവാനുടെ മാറുകൊ-
ണ്ടൊന്നു തൊറിത്തിരിഞ്ഞു മറിഞ്ഞു ഞാൻ 44

വാരിരാശിയിൽ വീണു വശംകെട്ടു
മാരുതാത്മജ! ചൊന്നതു സത്യമേ." 45
"അല്ലേ മൈനാക! മെന്നുടെ മാറുകൊ-
ണ്ടല്ലലങ്ങു കിമപി ഭവിച്ചിതോ?. 46
ജാനകീപതി രൂപം നിനച്ചുഞാ-
നാനന്ദിച്ചിട്ടിതൊന്നു മറിഞ്ഞില്ല. 47
നീരസം പുനരെന്നോടങ്ങാകൊല്ലാ
നീരാധീശനു മങ്ങു മൊരുനാളും 48
നീരാധീശന്റെ സൽക്കാരമൊക്കയും
ഭൂരിമോദം പരിഗ്രഹിച്ചനഘം 49
അധ്വശ്രാന്തി നമുക്കില്ല ഞാനിപ്പോൾ
അത്ര സീതയെ കാണുവാൻ പോകുന്നു. 50
എന്നാലങ്ങു സുഖേന ഗമിച്ചാലും"
എന്നു മൈനാകത്തോടു പറഞ്ഞുടൻ. 51
നന്ദിപൂണ്ടു നടന്നു ഹനൂമാനും
അന്നേരത്തു സുരചചനം കൊണ്ടു. 52
മായംകൂടാതെ കായം ഗ്രഹിപ്പാനായ്
മായയാളുന്ന നാഗ ജനനിയെ. 53
മായകൊണ്ടു ജയിച്ചു മഹാബലൻ
വായുവേഗ മവിടന്നു പോകുമ്പോൾ 54
മായാശാലിനി കായമാംസാദിനി
ഛായാഗ്രാഹിണി തോയാന്തചാരിണി 55
സിംഹികാഭിധാരാക്ഷസി തന്നുടെ
ദേഹഛായ പിടിച്ചു വലിച്ചുടൻ 56
ക്ഷുത്തൃഡാദി ശമിപ്പതിനായിട്ടു-

ഞ്ഞൃക്ഷവീരനെ ബ് ഭക്ഷിച്ചു തൽക്ഷണം. 75
ക്രുദ്ധനായൊരു മാരുതി ദേഹത്തെ
വദ്ധിപ്പിച്ചു കുറഞ്ഞൊന്നായ നേരം 58
ഗർഭമെന്നു നിനച്ചു നിശാചരി
അർക്കാലോകനോൽസുക യായപ്പോൾ 59
ഉഗ്രകോപനാം മാരുത നന്ദനൻ
ഉഗ്രമാകുന്ന തന്റെ നഖംകൊണ്ടു 60
ഗർഭമാശു പിളൎന്നിട്ടവിടന്നു
വ്യഗ്രഹീനം കുതിച്ചങ്ങു ചാടിനാൻ 61
രാമചന്ദ്രന്റെ ചാപ വിനിർമ്മുക്ത-
ബാണംപോലെ തടവതു കൂടാതെ 62
ലംഘിതാംബുധിയായൊരു മാരുതി
ലങ്കാദേവിപികൽ ചെന്നു പതിച്ചിതു. 63
ഉള്ളവസ്തുന്റെ നാശത്തെ സൂചിക്കും
കൊള്ളിമീൻ വന്നു ചാടിയതുപോലെ. 64
ലങ്കാവാസികൾക്കന്നു തുടങ്ങിട്ടു
സങ്കടം വന്നു കൂടിയെന്നേ വേണ്ടു. 56
വിക്രമിയാം ഹനുമാനീ മന്ദിരേ
പുഷ്കരാംക്ഷിയാം സീതയെ മാൎഗ്ഗിപ്പാൻ 66
ശുദ്ധസഞ്ചാരം വേണ്ടിവരുമെന്നാൽ
ത്രുദ്ധശോഭ കലൎന്നു താനിങ്ങനെ. 67
മൂഢനെപ്പോലെ നിന്നീടിൽ തന്നോടു
ഗാഢകോപം ഭവിക്കുമെന്നോൎത്തിട്ടു 68
അക്കനന്നേര മസ്തമിച്ചീടിനാ-

ഉൾക്കടാനന്ദം വന്നു ഹനുമാനും, 69
ബ്രഹ്മശക്രാദി ദേവകളെല്ലാരും
നിൎമ്മായമോരോരോ കൎമ്മങ്ങളെക്കൊണ്ടു. 70
കൎമ്മസാക്ഷികുലദീപരാമനെ
നന്മയോടു പ്രസാദിപ്പിച്ചീടുന്നു. 71
സൂൎയ്യസൂനുവാം സുഗ്രീവനെ മുന്നം
സൂൎയ്യവംശതിലകനാം രാമന്റെ 72
കാൎയ്യസാദ്ധ്യെ നിയോഗിച്ചു രാമനു
ഭൂൎയ്യാനന്ദ മതുണ്ടാക്കി മാനസേ. 73
ഭാൎയ്യനാകുന്ന താനൊന്നും ചെയ്യാഞ്ഞാൽ
ആൎയ്യന്മാർതന്നെ നിന്ദിക്കു മെന്നോൎത്തു്. 74
സീതാന്വേഷണം ചെയ്വാൻ പുറപ്പെട്ടു
മാതരിശ്വതനൂജനു രാത്രിയിൽ. 75
നന്നായിട്ടൊരു ദീപികയോയെന്നു
തോന്നുംവണ്ണം പ്രകാശിച്ചു ചന്ദ്രനും. 76
ചന്ദ്രബിംബ മുദിച്ചതു കാൺകയാൽ
സാന്ദ്രമോദ മുയൎന്നൊരു മാരുതി 77
ശങ്കാഹീന മവിടുന്നു വേഗേന
ലങ്കാഗോപുരേ ചെന്നു കടന്നപ്പോൾ. 78
ലങ്കാലക്ഷ്മി നിശാചരി പോലെ ഭ-
യങ്കരമായ രൂപത്തെ കൈക്കൊണ്ടു 79
ലങ്കാഗോപുര വാതിലടച്ചുവാ-
നമ്പോടട്ടിശി ചെന്നു യദൃച്ഛയാ. 80
ഘോരരൂപനാം മാരുതിയേക്കണ്ടു

പാരം കോപേന ചൊന്നാളവളേവം. 81
"കാടകങ്ങളിലങ്ങുമിങ്ങുമെല്ലാം
ചാടിയോടി ത്തിമൎത്തു നടക്കുന്ന 82
മൂഢ! മൎക്കടകീടാ! പുറത്തോട്ടു
പോട, കൂടാ കടപ്പതിനിപ്പുരേ, 83
പേടി കൂടാതെ വന്നുകടന്നീടിൽ
താഡനംകൂട്ടു"മെന്നുരചെയ്തുടൻ 84
ഓടിച്ചെന്നവൾ ചൂരക്കോലുകൊണ്ടു
താഡിപ്പാൻ പുനരോങ്ങിയ നേരത്തു. 85
ദാരുണമായ കൎമ്മത്തെക്കണ്ടിട്ടു
മാരുതിയുമുരചെയ്തു കോപേന. 86
"കാടകം തന്നിൽ വാഴുന്നോരെന്നുടെ
പാടവമെല്ലാമിന്നു നിനക്കു ഞാൻ 87
മൂഢേ! വേഗേന കാട്ടിത്തരുന്നുണ്ടു
വാടി നീചേ! നിശാചരി! പോരിന് 88
നിഷ്ഠുരമായ മുഷ്ടി മടക്കി ഞാൻ
പുഷ്ടകോപേന കുത്തിത്തകൎത്തുടൻ. 89
ദുഷ്ടയാകുന്ന നിന്നുടെ ദേഹത്തെ
നഷ്ടമാക്കുവനിക്ഷണത്തിൽത്തന്നെ." 90
എന്നുരചെയ്തു മാരുതി വേഗേന
ചെന്നവളെപ്പിടിച്ചു ഞെടുഞ്ഞെടെ. 91
കൈപരത്തി കവിളത്തടിച്ചപ്പോൾ
കൈതവമായ രൂപമകന്നുപോയ് 92
ചേതോമോഹന മായോരു സ്ത്രീയുടെ

ത്രൂപമായി പ്രകാശിച്ചു കണ്ടപ്പോൾ. 93
മാരുതാത്മജൻ ഭക്തിവിവശനായ്
ദൂരെനിന്നു വണങ്ങി സ്തുതിചെയ്തു. 94
"കല്യാണാലയേ! ദേവി! ദയാനിധേ!
ഭല്ലൂകാധമനായോരു ഞാനിപ്പോൾ 95
വല്ലാതേയോരോ വാക്കുകൾ ചൊന്നതും
മല്ലലോചനേ! താഡനം ചെയ്തതും 96
എല്ലാമങ്ങു സഹിച്ചരുളീടണം
നല്ലമാർഗ്ഗം വരുത്തിത്തരേണമേ! 97
എല്ലാദിക്കിലും രാക്ഷസരേക്കൊണ്ടു
നല്ലകർമ്മങ്ങളെല്ലാം വിരോധിച്ചു് 98
നല്ല നല്ല ജനങ്ങൾക്കങ്ങെപ്പൊഴും
അല്ലലേകുന്ന രാവണൻ തന്നുടെ. 99
ഉല്ലാസംകൊണ്ടു പാർത്താൽ സുരപുരി-
തുല്യയാകുന്ന ലങ്കാപുരിതന്നിൽ 106
തോലിക്കൂടാതെ ദേവി താനിങ്ങനെ
കല്യതയോടേ വാഴുന്നുണ്ടെന്നു ഞാൻ. 101
തെല്ലുപോലു മറിഞ്ഞീലതുകൊണ്ടു
വല്ലാതെയെല്ലാം വന്നുവെന്നേ വേണ്ടു."
"അല്ലേ ഭല്ലൂകപുംഗവ! മാരുതേ!
ചൊല്ലാമെന്നുടെ വൃത്താന്തം കേട്ടാലും 103
ധർമ്മഹീനമാമിപ്പുരേ ദുഃഖിച്ചു
ബ്രഹ്മശാസനം കൊണ്ടു ഞാൻ വാഴുന്നു. 104
കർമ്മമാർക്കാനുമുണ്ടോ തടുക്കാവൂ

നിൎമ്മലാത്മാവേ! വീര! മഹാബല! 107
എന്നൊരിക്കലൊരു കപിപുംഗവൻ
വന്നുടനെന്നു താഡനം ചെയ്യുന്നു? 109
അന്നവിടന്നു പോയാലു മെന്നേവം
ബ്രഹ്മദേവനരുൾ ചെയ്തു കാരണം. 167
ഇന്നുനീയെന്നെ താഡിച്ചതു കൊണ്ടു്
എന്നുമപ്രിയമില്ലാ സുഖമായി. 108
ശക്രതുല്യപരാക്രമനാകിലും
ശത്രുമന്ദിരം തന്നിൽ കടക്കുമ്പോൾ 109
ഗോപുരത്തിങ്കൽ കൂടെയെന്നാകിലോ
അപത്തുണ്ടായ്വരുമെന്നറിഞ്ഞാലും. 110
എന്നാലിന്നു മതിലു കടന്നു നീ
മന്ദമെന്നിയേ മന്ദിരേ ചെന്നാലും. 111
സുന്ദരാംഗിയാം ജാനകീദേവിയെ
ഇന്നുതന്നെ നീ കാണും ഗമിച്ചാലും.” 112
എന്നരുൾചെയ്തു ദേവി പുറത്തോട്ടു
പോന്നനേരം ഹനുമാനും ദേവിയെ. 113
വന്ദനംചെയ്തു വൃന്ദാരകജന-
വൃന്ദത്താലുമലംഘ്യമായിടുന്ന 114
ലങ്കാമന്ദിരത്തിന്നുള്ളിലൊട്ടുമേ
ശങ്കിയാതേ കടന്നങ്ങു ചെന്നുടൻ 115
ഊൎജ്ജിതമായ തന്നുടെ രൂപത്തെ
മാൎജ്ജാരാകാരം പോലേ ചെറുതാക്കി. 116
ഊൎജ്ജിതാശയനപ്പുരി സൎവ്വത്ര
മാൎഗ്ഗണം ചെയ്തു മൈഥിലിദേവിയെ, 117

ശില്പിശാലകളേററം വിശാലയാം
വാജിശാലയും പാനീയശാലയും. 118
നാടകശാല, ഭോജനശാലകൾ,
യന്ത്രശാലകൾ, ചന്ദ്രശാലകളും. 119
എന്നിവയോരോ ദിക്കിലങ്ങൊക്കയും
ചെന്നവനിസുതയെത്തിരഞ്ഞുടൻ. 120
ലീലാശൈലങ്ങളെന്നല്ലനേകമു-
ണ്ടാലസ്യമെന്യേ ചെന്നാലവിടെയും. 121
താപം കൂടാതെ വാഴുമ്പോളും ഗജ-
താപമാറും രസിച്ചു രമിക്കുന്നു. 122
വാപി നല്ല തടാകമിവകളിൽ
ലോപം കൂടാതെ ചെന്നു തിരഞ്ഞവൻ. 123
ഭൂപപത്നിയെ കാണാഞ്ഞു പിന്നെയും
താപമാന്നു തിരഞ്ഞു പലേടവും. 124
കുംഭൻ, പിന്നെ നികുംഭൻ, മഹാകുംഭൻ
കുംഭകർണ്ണനും, ഡംഭുള്ള ഡിംഭനും. 125
വമ്പനാകുമകമ്പൻ, ബലികളിൽ
മുമ്പനാകുമതികായൻ, വജ്രനും, 126
സേനാനാഥൻ പ്രഹസ്തൻ മഹാബലൻ
മാനശാലിയാ മിന്ദ്രജി, ത്തക്ഷനും, 127
എന്നിവചില രാത്രിഞ്ചരരുടെ
മന്ദിരേ ചെന്നു നോക്കിയെന്നല്ലവൻ. 128
മന്ദമെന്നിയേ മാരുതനന്ദനൻ.
അന്നുതന്നേ യെഴുനൂറു യോജന 129
വിസ്താരമുള്ള ലങ്കയിലൊക്കയും

സ്വസ്ഥനെപ്പോലെ സഞ്ചരിച്ചീടിനാൻ. 130
എന്തിനേറെ പറയുന്നു തിങ്ങനെ?
ചന്തമേറിനോരന്തഃപുരത്തിലും. 131
അന്തരായം വരാതെ തിരഞ്ഞിട്ടും
ദന്തിഗാമിനി ദേവിയെ കാണാഞ്ഞു് 132
അന്തസ്താപം കലൎന്നുടനെത്രയും
കാന്തമാകും ദശാസ്യഗൃഹത്തിന്റെ 133
അന്തൎഭാഗത്തു ചെന്നു കടന്നപ്പോ-
ളന്തികേ കണ്ടാനേകതരുണിയെ. 134
പന്തൊക്കും മുലയാളാമവളുടെ
കാന്തികണ്ടാലനംഗന്റെ പത്നിയും. 135
ഹന്ത! നാണിക്കുമായവളെക്കണ്ടു
ചിന്തചെയ്തു പവമാനനന്ദനൻ. 136
പൂന്തേൻ വാണിയാം ജാനകി തന്നെയോ
സന്തോഷിച്ചിഹ സൌധേ വസിക്കുന്നു? 137
എന്തുസംഗതി സീതാ ദശാസ്യന്റെ
അന്തികത്തിങ്കലെന്നോൎത്തു സൂക്ഷിച്ചു. 138
കിന്തു വൈധവ്യലക്ഷണം കാൺകയാൽ
സ്വാന്തേ ജാനകിയല്ലെന്നുറച്ചുടൻ. 139
അന്തൎമ്മോദമവിടന്നു പോന്നുടൻ
ഗന്ധവാഹതനൂജനനാകുലം. 140
നല്ലനല്ലൊരു വൃക്ഷങ്ങളെക്കൊണ്ടു്
ഉല്ലസിച്ചോരശോകവനികയിൽ. 141
ചെന്നുവേഗം കടന്നപ്പോളന്തികേ
വന്നു വീണിതു നല്ല കുസുമങ്ങൾ. 142

ഉദ്യാനമിതു ഭഞ്ജിക്കുമ്പോളെന്നെ
ഉദ്വേജിപ്പിക്കുമെന്നു നിനക്കയാൽ 143
ഉദ്യൽക്ലേശമിയന്നോരു വൃക്ഷങ്ങൾ
ഹൃദ്യുദിതമാം തങ്ങടെ ദുഃഖത്തെ 144
സദ്യഏവ ധരിപ്പിപ്പതിന്നായി
ഹൃദ്യപുഷ്പമാം ദൂതനികരത്തെ 145
പ്രേരണംചെയ്തു കൊണ്ടു കുസുമങ്ങൾ
മാരുതാത്മജൻതന്റെ പദാന്തികേ 146
വന്നു വീണു വണങ്ങുകയോ യെന്നു
തോന്നുമായതു കാണുന്നവൎക്കെല്ലാം. 144
വൃക്ഷകോടരം തന്നിലിരിക്കുന്ന
പക്ഷിവൃന്ദങ്ങൾ മാരുതിയെക്കണ്ടു. 138
പാരംകൌതുഹലം പൂണ്ടവർ പുന-
രാരവഘോഷമെന്നോരു കൈതവാൽ. 149
വീര! മാരുതേ! കിംസുഖമോയെന്നു
ചാരു ചോദിക്കയോ യെന്നുതോന്നിടും. 150
ഇങ്ങനെയുള്ളോരുദ്യാനത്തിങ്കലെ
ഭംഗിചൊൽവാനനന്തനും വൈഷമ്യം. 151
തുംഗമായോരു വൃക്ഷങ്ങളിലെല്ലാം
അംഗാരപ്രഭ പോലെ തുടുതുടെ. 152
ഭംഗിചേൎന്നു വിളങ്ങുന്ന പുഷ്പങ്ങൾ
അങ്ങുകണ്ടു മദിച്ചു നദിച്ചോരു. 158
ഭൃംഗഭൃംഗികളൊന്നിച്ചിടകൂടി
അങ്ങുമിങ്ങും പറന്നു നടക്കുന്നു. 154
ഭംഗംകൂടാതെ മാധ്വീപാനം ചെയ്വാൻ

തുംഗമോദേന കേചന ഭൃംഗങ്ങൾ. 155
അംഗാരപ്രഭ ചേൎന്നൊരു പൂക്കളിൽ
തിങ്ങിയങ്ങു വിളങ്ങുന്നതു കണ്ടാൽ. 156
കത്താൻ ഭാവിച്ചോരഗ്നിയുടെ മുമ്പിൽ
പ്രത്യുദിതമാം ധൂമമെന്നു തോന്നും. 157
കോകിലങ്ങളതിന്റെ ദലങ്ങളെ
ശോകമെന്നിയേ ദംശിച്ചു മോദിച്ചു. 158
കൂകുന്നുണ്ടതിമോഹനമായൊരു-
ഭോഗത്തെത്രയും ചിത്രമുപവനം. 159
രാജഹംസങ്ങളുണ്ടങ്ങൊരു ദിശി.
രാജമാനമായ് കാണുന്നൊരു ദിശി. 160
ഇക്കാണുന്നോരു വൃക്ഷകിസലയം
ഒക്കയങ്ങു ദുകൂലനിറംപിന്നെ 161
മുത്തുരത്നങ്ങൾ, പുഷ്പങ്ങൾ കൊമ്പുകൾ
പത്തരമാററുള്ളോരു കാഞ്ചനം 162
വിദ്രുമങ്ങളീ വൃക്ഷഫലമെന്നാൽ
സദ്രുമങ്ങളിവയെന്നു നിൎണ്ണയം. 163
എന്തുകാൎയ്യമെനിക്കീ തരുക്കൾ ക-
ണ്ടന്ധനായിട്ടുഴന്നു നിന്നാലിഹ? 164
ആശരേന്ദ്രപുരോപവനം തന്നിൽ
ശിംശപാമൂലേ വാഴുന്നു ജാനകി. 165
എന്നല്ലോ മുന്നം സമ്പാതിചൊന്നതു്
എന്നാലേതൊരു ദിക്കിലാശ്ശിംശപാ. 166
എന്നുനോക്കി നടക്കുമ്പോൾ തന്നുടെ
മുന്നിലാമ്മാറു കാണായി ശിംശപാ. 167

ആയതു കണ്ടു വായു സുതൻ തന്റെ
വായുംപൊത്തി വിനയത്തോടു കൂടി. 168
ആയതാക്ഷിയാം സീതയെ കാണുവാൻ
ആയതിന്റെ സമീപദിശി ചെന്നു. 169
പുഷ്കരാക്ഷിയാം സീതയുമന്നേരം
പുഷ്കരിണിയിൽ പോയതുകാരണം. 170
തൽക്ഷണം രഘുരാജപ്രിയയുടെ
വീക്ഷണത്തിന്നവകാശം വന്നില്ലാ. 171
സീതാദേവിയെ കാണാഞ്ഞു മാരുതി
ചേതോബോധം വെടിഞ്ഞു മഹീതലേ 172
വീണുകേണു പണിപ്പെട്ടെഴുന്നേറ്റു
ക്ഷോണിതന്നിലിരുന്നു വിചാരിച്ചു. 173
എന്തു സംഗതി സമ്പ്രതി ദേവിയെ
ഹന്ത! കാണാഞ്ഞതിപ്രദേശത്തിങ്കൽ 174
ദുഷ്ടനാകുന്ന രാവണൻ തന്നുടെ
ഇഷ്ടമൊട്ടു മനുസരിക്കാഞ്ഞവൻ. 175
രുഷ്ടനായിട്ടു പെട്ടന്നു ദേവിയെ
കഷ്ടംവെട്ടിക്കൊല ചെയ്കയോ പിന്നെ 176
രാമചന്ദ്രനെ ച്ചിന്തിച്ചു ചിന്തിച്ചു
കാമപീഡസഹിയാഞ്ഞു സാഹസാൽ 177
എന്നാലോചനാ ജാനകി താൻതന്നെ
പ്രാണത്യാഗമതു തന്നെ ചെയ്കയോ. 178
വല്ലതെങ്കിലു മിന്നു ഞാനർണ്ണവം
ഉല്ലംഘിച്ചതു ഹന്ത! വൃഥാതന്നെ. 179

ദേവീവിശ്വാസത്തിന്നായിക്കൊണ്ടങ്ങു
ദേവൻ തന്നോരു രത്നാംഗുലീയത്തെ 180
കൊണ്ടൽവേണിയാം സീതയെ കാണാഞ്ഞു
കൊണ്ടു ചെന്നു കൊടുക്കുന്ന നേരത്തു. 181
എന്തെന്നങ്ങോട്ടുണർത്തിക്ക വേണ്ടു ഞാൻ
എന്തെന്നാകിലുമപ്പോഴേ രാഘവൻ 182
സന്താപംകൊണ്ടു തന്നുടെ ദേഹത്തെ
ഹന്ത! ഹന്ത!! നശിപ്പിക്കും നിർണ്ണയം. 183
അന്നേരംതന്നെ സുഗ്രീവനാദിയാം
വൃന്ദമൊക്കെയും ലക്ഷ്മണനാദിയാം. 184
ഭ്രാതാക്കന്മാരും മാതാക്കന്മാരു മ–
ഞ്ഞാതങ്കാഗ്നിയിൽ വീണു നശിച്ചുപോം. 185
എന്നതിനെല്ലാമിന്നു ഞാൻ ഹേതുവായ്
വന്നുവല്ലോ ശിവ! ശിവ!! ദൈവമേ. 186
എന്നെപ്പോലെ മഹാപാപിയായിട്ടി–
മന്നിടത്തിലൊരുവനു മില്ലഹോ! 187
എന്നാലെന്നുടെ ജീവിതമായതു–
മിന്നുതന്നെ നശിപ്പിക്കുന്നുണ്ടു ഞാൻ 188
എന്നു ചിന്തിച്ചു മാരുതി മേവുമ്പോൾ
കണ്ണിളകീ വലഭാഗമൊക്കയും. 189
ദക്ഷിണഭാഗമെല്ലാ മിളകുവാ–
നിക്ഷണത്തിങ്കലെന്തൊരവകാശം. 190
പക്ഷ്മളാക്ഷിയാം സീതാദേവിയുടെ
വീക്ഷണമിന്നു സാധിക്കുമെന്നാലേ. 191
രാക്ഷസാധമനാകുന്ന രാവണൻ

ത്രുക്ഷനാകിലും വൈദേഹിതന്നുടെ. 192
പാതിവ്രത്യപ്രഭാവംകൊണ്ടേതുമേ
ചെയ്യക്കൂടാ മഹാവീരനാകിലും. 193
മാനശാലിയാം രാമനെച്ചിന്തിച്ചു
താനേപ്രാണൻ കളകയതുമില്ല. 194
വാരിരാശികടന്നു ഞാനിപ്പുരേ
ഭൂരിയത്നത്തെച്ചെയ്യതും വേഗേന. 195
ചാരുഗാത്രിയാം സീതയെക്കണ്ടുടൻ
പാരമിന്നു സഫലമാക്കുന്നുണ്ട്. 196
അത്രയല്ല; ഞാൻ മൂന്നിദിനം കൊണ്ടു
മിത്രവംശതിലകനാം രാമന്റെ.
നേത്രഗോചരം പ്രാപിച്ചു വൈദേഹി- 197
വാർത്തയെല്ലാമുണർത്തിക്കും നേരത്ത്. 198
ചീർത്ത സന്തോഷത്തോടെന്നെ മാറത്തു
ചേർത്തു ഗാഢമായാലിംഗനം ചെയ്യും. 199
പാർത്താലിപ്പോളിതിൽ പരമെന്തൊന്നു
മൂർത്തിമാന്മാർക്കു സാധിപ്പാനുള്ളതു്?. 200
പാർത്തലം തന്നിലെല്ലാടവും തന്റെ
കീർത്തിചെന്നു പരന്നീടുമപ്പോഴേ. 201
'വാരിരാശി കടന്ന മിടുക്കനാം
മാരുതേ! തവ വിക്രമമോർക്കുമ്പോൾ. 202
ആരുമില്ലാ ഭവാനോടെതിരെ'ന്നു
കാരണാത്മാവു രാമനരുൾ ചെയ്യും. 203
എന്നാലിന്നി യൊരിക്കൽക്കൂടെച്ചെന്നു

കഞ്ജനേർമിഴിയാളേ ത്തിരയണം. 204
എന്നുറച്ചിട്ടവിടെന്നെഴുന്നേററു
നിന്ന നേരത്തു കണ്ടിതു സീതതയെ. 205
കൃഷ്ണപക്ഷത്തിലെച്ചന്ദ്രനെപ്പോലെ
കൃഷ്ണസാരനയനയാം ദേവീടെ. 206
ദേഹമിപ്പോളനുദിനമെത്രയും
ഹാഹാ പാരം കൃശമായിക്കാണുന്നു 207
വല്ലഭനോട്ട വേർപെട്ടാൽ സ്ത്രീകൾക്ക-
ങ്ങല്ലൽ തീപ്പ്തിന്നാരാനുമുണ്ടാമോ? 208
വിദ്രുമാധരിയാകുന്ന സീതയെ
നിദ്രപോലും വെടിഞ്ഞുപോയക്കാലം. 209
കുഞ്ജരേന്ദ്രഗമനയാം സീതേടെ
കഞ്ജപത്രവിലാസം കലന്നോരു 210
മഞ്ജുനേത്രയുഗളമതിൽനിന്നു്
അഞ്ജസാ പതിച്ചീടുന്ന തോയമാം 211
മഞ്ഞുകൊണ്ടു മുഖാംബുജമെത്രയും
മന്ദശോഭമായ്വന്നു വിധിവശാൽ. 212
അററമില്ലാതെയുള്ള പുലിക്കൂട്ടം
ചുററും വന്നു നിറഞ്ഞാലതിന്മദ്ധ്യേ. 213
ഉററവരെയും കാണാഞ്ഞു പേടിച്ചു
ചെററുഴലുന്ന മാൻപേടയെപ്പോലെ. 214
രാക്ഷസീമദ്ധ്യേ വാഴുന്ന സീതയെ
വീക്ഷണംചെയ്തു മാരുതി തൽക്ഷണം. 215
പേർത്തുദുഃഖിച്ചു രാക്ഷസനാശമ-

ഞോൎത്തുപിന്നെ പ്രമോദിക്കയും ചെയ്തു. 216
ദേവീസന്നിധൌ ചെല്ലാനവസരം
കേവലമവലോകനവും ചെയ്തു. 217
ശിംശപാവൃക്ഷത്തിന്മേൽ കരയേറി
കീശവീരൻ വസിച്ചു യഥാസുഖം. 218
അപ്പോളങ്ങു ദശമുഖനാകട്ടെ
ചിൽപൂരുഷനാം രാഘവൻ തന്നുടെ 219
ഉൽപലാക്ഷിയാം പത്നീടെ രൂപത്തെ
ഉൾപ്പൂവിങ്കൽ നിനച്ചതു കാരണം. 220
ഉല്ലലാസ്യനാം മന്മഥൻ താനപ്പോ-
ളിപ്പൊഴുണ്ടൊരവസരമെന്നോൎത്തു 221
ഉൾക്കമലം പിളരുമാറൊരു വജ്ര-
കല്പമായുള്ള ബാണംപ്രയോഗിച്ചു. 222
മന്ദമാരുതൻ സൂചീമുനപോലെ
ചെന്നു മാറിടം തന്നിൽ താഴ്ക്കുന്നു. 223
ചന്ദനം പനിനീരിവയോരോന്ന-
ങ്ങെന്നു തീക്കനലെന്നതു പോലെയായ്. 224
ചന്ദ്രൻതന്നുടെ ചൂടതു ചിന്തിച്ചാൽ
ചണ്ഡഭാനുവിനേറും തണുപ്പുന്നു്, 225
ചന്ദ്രഹാസമെടുത്തു പുറപ്പെട്ടാൽ
ചന്ദ്രനോടെന്തു കൂടുന്നിതക്കാലം? 226
ദന്തിഗാമിനിയാകുന്ന സീതയെ
ചിന്തചെയ്തിട്ടുറക്കവുമില്ലൊട്ടും 227
കത്തിക്കാളുന്ന തീയിലങ്ങാജ്യത്തെ
വീഴ്ത്തിയാലതുപോലേ ക്ഷണംപ്രതി. 208

ചിത്തജാർത്തി മുഴുത്തൊരു രാവണൻ
സ്വസ്ഥനല്ലാതെ തീൻക്ഷണംകൊണ്ടു് 229
കാമപീഡ സഹിയാഞ്ഞു രാത്രിയിൽ
കോമളമാം ശയനമുപേക്ഷിച്ചു്. 230
കാമിനീകുലമൌലിയാം സീതയെ
കാണ്മാനായിപ്പുറപ്പെട്ടു രാവണൻ. 231
അത്യുദാരമാം രത്നങ്ങളെക്കൊണ്ടു
ചിത്തകൌതുക മേറ്റം വളൎത്തുന്ന 232
പുത്തനായ കിരീടങ്ങളെക്കൊണ്ടു്
ഉത്തമാംഗമലംകരിച്ചിടിനാൻ. 233
കൎണ്ണഭൂഷണംകൊണ്ടു വഴിപോലെ
പൂൎണ്ണശോഭമതാക്കി കവിൾത്തടം. 234
നല്ലനല്ല തരിവളകൾ കൊണ്ട-
ങ്ങുല്ലസിപ്പിച്ചു ബാഹുക്കളൊക്കയും. 235
മോതിരങ്ങളെക്കൊണ്ടു വിരലുകൾ
ജാതശോഭകളാക്കി ദശാനനൻ. 236
എട്ടുപത്തു മുഴമുള്ള നല്ലൊരു
പട്ടടിയോളം ഞൊത്തിയുടുത്തുടൻ 237
പുഷ്ടശോഭമാം കാഞ്ചിയതിൻ മീതെ
കെട്ടിനന്നായുറപ്പിച്ചു രാവണൻ. 238
കൂട്ടു കൂട്ടിയ ചന്ദനം വക്ഷസി
വാട്ടംകൂടാതെ തേച്ചു മുഴുക്കവേ. 239
വട്ടമിങ്ങു കുറഞ്ഞുപോയെന്നൊരു
കോട്ടമങ്ങു ഭവിക്കരുതെന്നോൎത്തു. 240
പെട്ടകങ്ങൾ തുറക്കുമ്പോൾ കാന്തികൊ-

ണ്ടെട്ടദിക്കും ജ്വലിപ്പിക്കും മാലകൾ 241
തുഷ്ടിയോടു മെട്ടത്തു മാറില-
ങ്ങിട്ടു പാരം ഞെളിഞ്ഞു ദശാനനൻ. 242
ഫാലദേശത്തു നല്ല തിലകവും
ലീലയോടു വിചിത്രമായ് നിൎമ്മിച്ചു. 243
കാലംവൈകാതെ താംബൂലവും തിന്നു
ചാലവേനല്ല കണ്ണാടിയും നോക്കി. 244
കന്ദൎപ്പനോടു തുല്യൻ ഞാനിന്നിപ്പോ-
ളൊന്നുകൊണ്ടും കുറവില്ല പാൎക്കുമ്പോൾ. 245
ഇന്നുനമ്മുടെ രൂപത്തെക്കാണുമ്പോ-
ളൊന്നിളകിച്ചമയും ജനകജാ. 246
എന്നാലെൻ്റെ മനോരഥമൊക്കയും
ഇന്നുതന്നെ വിരവോടു സാധിക്കും. 247
എന്നാലൊന്നു വിശേഷിച്ചു വേണമി-
ന്നങ്ങു ചെല്ലുമ്പോൾ സീതക്കു നൽകുവാൻ. 248
'നന്നായിട്ടുള്ള പട്ടുകൾ രത്നങ്ങൾ
എന്നിവയെല്ലാം കൊണ്ടുനടന്നാലും'. 249
എന്നുരചെയ്തു ദാസന്മാരോടുടൻ
കന്ദൎപ്പാൎത്തി മുഴുത്തോരു രാവണൻ. 250
മന്ദമങ്ങുപുറപ്പെട്ടപ്പോൾ സുര-
സുന്ദരിമാരവരെല്ലാം പിന്നാലേ. 251
ആലവട്ടം പിടിച്ചിട്ടൊരു സുര-
നാരി,മറ്റൊരു ദേവനിതംബിനി. 252
കാമപീഡിതനായ ദശാസ്യനെ
ചാമരംകൊണ്ടു വീശുന്നു സാദരം. 253

ഏകപിന്നെപ്പനിനീരതുകൊണ്ടു
സേകംചെയ്യുന്നു രാവണവക്ഷസി. 254
മാൎഗ്ഗമമ്പോടടിക്കുന്നിതു ചിലർ
മാൎജ്ജിച്ചേടം തളിക്കുന്നിതു ചിലർ. 255
പാപിതന്നുടെ മുമ്പിൽ നടന്നിട്ടു
ദീപമഞ്ചു പിടിക്കുന്നിതു ചിലർ. 256
മറെറാരുത്തി കുടപിടിച്ചങ്ങനെ
കുററമെന്നിയെ മുമ്പിൽ നടക്കുന്നു. 257
അററമില്ലാതമററുള്ളോരെല്ലാരും
ചുററുമഞ്ചു നടന്നു പുകഴ്ത്തുന്നു. 258
മാനശാലിയാം രാവണനിങ്ങനെ
യാനംചെയ്തിതു പാതിരനേരത്തു. 259
മീനകേതന ബാണാതുരൻ ദേവ_
മാനിനികളെ നീൎത്തി ബഹിൎഭാഗേ. 260
ജാനകീദേവി മേവുന്നോരുദ്യാനേ
താനേ തന്നെ നടന്നങ്ങു ചെന്നപ്പോൾ. 261
ജാനകിയുമതുകണ്ടു പേടിച്ചു
മാനസാൎത്തി മുഴുക്കയാലപ്പൊഴെ. 262
ആനനമതു താഴ്ത്തി വിവശയായ്
മൌനമാലംബിച്ചങ്ങു മരുവിനാൾ. 263
മാരമാല്യ സഖിയാൎത്തു ദേവിയോ_
ടോരോന്നങ്ങുരചെയ്യുമിവൻ നൂനം. 264
ആയതൊക്കയും ചെന്നങ്ങുണൎത്തിച്ചാൽ
ആയതാക്ഷനാം സ്വാമിക്കതുനേരം. 265
വായുപുത്രനാമെങ്കൽ തിരുവുള്ളം

ആയതുകൊണ്ടുതന്നേ ഭവിച്ചീടും 266
എന്നു ചിന്തിച്ചു രാവണവാക്കുകൾ
ഒന്നൊഴിയാതെ കേൾക്കുവാനായിട്ടു്. 267
സാരൻമാരുതപുത്രൻ മഹീരുഹ-
കോടരേ മറഞ്ഞങ്ങു വസിച്ചിതു. 268
ദേവപ്രീതി കരമായൊരു യാഗേ
പാവനയാകും ത്രേതാഗ്നിവേദിടെ. 269
അന്തികത്തിങ്കൽ ശ്വാവെന്നതുപോലെ
ദന്തിഗാമിനിയാകുന്ന സീതേടെ. 270
അന്തികത്തിങ്കൽ ചെന്നു ദശാനനൻ
ചന്തമോടിരുന്നേവമുരചെയ്തു:— 271
"പന്തൊക്കും മുലയാളേ! ജനകജേ!
സന്തോഷിക്കേണമെങ്കൽനീ സാമ്പ്രതം. 272
പൂന്തേൻവാണി! ഞാനെത്രനാളായ്നിന്റെ
പന്തൊക്കും മുല ചേർത്തൊന്നു പുൽകുവാൻ. 273
ചിന്തചെയ്തുവസിക്കുന്നേനിങ്ങിതി-
നെന്തുവൈഷമ്യമെന്നു പറഞ്ഞാലും. 274
എന്തെന്നാകിലുമെന്നോടുരചെയ്യാ-
ലന്തരമതിനില്ലെന്നറിഞ്ഞാലും. 275
ഹന്ത! നിന്നുടെ വൈമുഖ്യം കാൺകയാൽ
സന്താപാഗ്നിയിൽ വീണുഴലുന്നു ഞാൻ. 276
വെന്തുവെന്തു ഹൃദയമുരുകുന്നു.
ബന്ധൂകാധരി! ചൊന്നതു സത്യമേ. 277
കാന്തനാകുന്ന രാമനെച്ചിന്തിച്ചി-
ട്ടെന്തിനിങ്ങനേ ദുഃഖിച്ചു ദുഃഖിച്ചു. 278

യൌവനകാലം പാഴിൽ കളയുന്നു?
ഭവ്യശീലേ! ജനകതനൂജേ! നീ. 279
ദിവ്യസുന്ദരിമാർക്കു മലഭൃന്നാം
ക്രവ്യാദേശനാമെന്നോടു ചേർന്നു നീ. 280
ദിവ്യഭോഗങ്ങളെല്ലാമനുഭവി-
ച്ചവ്യയാനന്ദമിങ്ങു വസിച്ചാലും. 281
നാടുമെല്ലാം വെടിഞ്ഞുടനേ കൊടും-
കാടകംപുക്ക കാട്ടാളനെപ്പോലെ. 282
ചാടിയോടി നടക്കുന്ന രാമനു
കൂട്ടമോയിവിടെക്കു വന്നിടുവാൻ? 283
ദേവദാനവഭൂപാലന്മാരെല്ലാം
കേവലമൊരുമിച്ചിങ്ങു വന്നാലും 284
രാവണാലയം തന്നിൽക്കടക്കുവാ-
നേവനെങ്കിലുമിന്നു പരാധീനം. 285
പേടമാൻമിഴി! ജാനകി! മാനുഷ-
കീടനാകുന്ന രാമനെന്തു പിന്നെ. 286
എന്നതുകൊണ്ടു രാമാനുരാഗമൊന്നു
ഇന്നു തന്നെ വെടിഞ്ഞാലും വൈദേഹി! 287
കല്പകവല്ലി കാഞ്ഞിരേ ചേർന്നിടിൽ
സ്വല്പം ശോഭിക്കയില്ലെന്നതുകൊണ്ടു 288
ലോകസുന്ദരി! ജാനകി! നീയിപ്പോൾ
ലോകനാഥനാമെന്നോടൊരുമിച്ചു 289
ശോകം തീർന്നു വസിച്ചാലുമന്നേരം
ശോഭയുണ്ടാകുമേറ്റം നിനക്കെടോ! 290

ലക്ഷ്മീനായകൻമാനിച്ചവേൾക്കയാൽ
ലക്ഷ്മീദേവിയെന്നെല്ലാജ്ജനങ്ങളും 291
വാഴ്ത്തുന്നില്ലയോ നിത്യം കമലയേ?
പാർത്ഥിവാത്മജേ! നീയുമതുപോലെ 292
വീരനാകുന്നൊരെന്നുടെ വക്ഷസി
സ്വൈരമായി വിഹരിച്ചുനല്ലൊരു 293
ഭൂരികീർത്തിക്കിരിപ്പതിന്നായൊരു
ചാരുപാത്രമതായിട്ടിരിക്കെടോ! 294
എത്ര സൌഖ്യമിതെന്നോടുകൂടിയാൽ
വൃത്രവൈരിയും വന്നു വണങ്ങിടും. 295
അത്രയല്ലാ, ശചീദേവിയാദിയാം
വൃത്രവൈരിപുരസ്ത്രീകളെല്ലാരും 296
ഒത്തു വന്നു നിൻ പാദശുശ്രൂഷണം
നിത്യമാദരവോടവർ ചെയ്തീടും. 297
മത്തകാശിനിമാരിലങ്ങേററവും
ഉത്തമയായ മണ്ഡോദരിതാനും 298
ഉത്തമാംഗവും താഴ്ത്തി നിൻെറ ദാസീ-
കൃത്യമെല്ലാമനുഷ്ഠിച്ചു പാർത്തിടും 299
കുന്ദമന്ദാരവൃന്ദകുരുവിന്ദ-
സുന്ദരമായ നന്ദനമാം വനേ 300
ചെന്നിരുന്നു തണുതണെയുള്ളൊരു
മന്ദവായുവുമേററു സുഖമായി 301
ഒന്നിച്ചങ്ങനെ തത്ര വിഹരിപ്പാൻ
ഇന്നു കിഞ്ചന മോഹമുണ്ടാകിലോ 302

വിത്താധീശനുമിങ്ങു വശനല്ലോ
മത്തകാശിനി! മുന്നം ഞാൻ ക്രുദ്ധിച്ചു 303
വിത്താധീശന്റെ പത്തനേ ചെന്നപ്പോൾ
ബദ്ധരോഷനാമായവനുമായി 304
യുദ്ധം ചെയ്തപ്പോളോടീധനാധിപൻ
ശുദ്ധസൈനികത്തോടുഞാനപ്പുരി- 305
മദ്ധ്യേ ചെന്നു കടന്നോരുനേരത്തു്
ഒമ്പതുണ്ടു നിധികളവിടത്തിൽ 306
കമ്പഹീനമായ് സൂക്ഷിച്ചിരിക്കുന്നു.
ഒമ്പതിനേയും കുത്തിയെടുത്തുകൊ- 307
ണ്ടമ്പിനോടിങ്ങു കൊണ്ടുപോന്നേനഹം
വമ്പനാകുന്ന ഞാനിന്നതൊമ്പതും 308
നിൻപ്രമോദമതൊന്നിനായിക്കൊണ്ടു
ഇമ്പമോടു തരാമെന്നുരചെയ്തു 309
തമ്പദാംബുജേ വച്ചിതുരാവണൻ.
ഇന്ദ്രൻ പണ്ടു കൊടുത്തയച്ചിട്ടുള്ള 310
ഇന്ദ്രനീലമണികളിതൊക്കെയും
ഇന്നുതന്നെ നിനക്കു തരുന്നേഞാ- 311
നെന്നുരചെയ്തു നൽകീദശാനനൻ.
ഇന്നു നമ്മെക്കുറിച്ചു പ്രസാദിക്കിൽ 312
ഇന്നിയൊന്നങ്ങു നൽകുവൻ ജാനകി!
എന്നുരചെയ്തു സുന്ദരമായൊരു 313
മന്ദാരമാല നൽകീദശാനനൻ
ഭീതനായ വരുണനാൽ ദത്തമാം 314

ചേതോരമ്യമാംരത്നമിവയെല്ലാം
സീതേ! കണ്ടാലുമീവകനിന്നുടെ 315
ചേതോഹാരിയാം രാഘവൻ നൽകുമോ?
ഉന്നതസ്തനി! ജാനകി! ഞാൻ മുന്നം 316
പന്നഗലോകേ ചെന്നു കടന്നപ്പോൾ
പന്നഗവരന്മാരെല്ലാമൊന്നിച്ച് 317
തങ്ങടേശിരോഭൂഷണമായോരു
മാണിക്യം കൂടെത്തന്നാരത്നം ശുക- 318
വാണി! ഞാൻ നിനക്കായിട്ടു നൽകുന്നു.
വിദ്രുമാധരി! വിദ്രുമരത്നവും 319
മത്തകാശിനി! മുത്തുമണികളും
പത്മലോചനേ! പത്മരാഗങ്ങളും 320
ഛരത്മം കൂടാതെ മേവും പലവിധം
പട്ടുനല്ല വളകളും കാതില- 321
ക്കൂട്ടംനല്ലോരു കൈമോതിരങ്ങളും
ഒട്ടുമിങ്ങുമടിക്കാതെ നിന്നുടെ 322
ഇഷ്ടമാകുന്നതൊക്കെയും നൽകുവൻ.
വീണവാണി! ജനകജേ! മന്മഥ- 323
ബാണമേറ്റു വലഞ്ഞോരെനിക്കിപ്പോൾ
കാണിനേരം ക്ഷമിപ്പാനെളുതല്ലാ 324
പ്രാണൻ പോകാൻ തുടങ്ങുന്നു വൈദേഹി!
ഏണലോചനേ! മാനിയാം ഞാനിതാ 325
നാണം കൂടാതെ നിൻപദപങ്കജേ
വീണു താണു വണങ്ങുന്നു നിയ്യെന്നെ 326

ത്രാണം ചെയ്യേണമൊന്നിങ്ങുനോക്കീട്ടു്
പണ്ടു കണ്ണുമറുത്തു ചിരം ശിതി- 327
കണ്ഠനെത്തപം ചെയ്തു ഭഗവാനെ
കണ്ടനേരം ഭഗവതിയെക്കൂടെ 328
കണ്ടുദേവനോടൊന്നിച്ചതുനേരം
നാരിമാരുടെ കാക്കൽ വണങ്ങിയാൽ 329
വീരതയ്ക്കു കുറവുണ്ടെന്നോർത്തു ഞാൻ
സർവ്വലോക ജനനിയെന്നാകിലും 330
ശർവ്വഭാര്യയെക്കൂടെ വണങ്ങീലം.
"എന്തു രാവണ! നിന്നുടെ ചിന്തിതം 331
എന്തെന്നാകിലുമിന്നു പറഞ്ഞാലും"
അന്തകാരി പുരാന്തകനിങ്ങനെ 332
സന്തോഷിച്ചരുൾ ചെയ്തോരു നേരത്തു
യാചിച്ചാലല്ലേ ചോരാത്മയെന്നോർത്തു 333
യാചിച്ചീലാവരങ്ങളെ ഞാനൊന്നും
ദേവൻതന്നെ വിചാരിച്ചു നമ്മുടെ 334
ഭാവമെല്ലാമറിഞ്ഞു വരം നൽകി
അത്ര വീരനാം ഞാനിന്നു നിന്നുടെ 335
എത്രയും ബഹുമോഹനമായൊരു
നേത്രംകൊണ്ടെന്നെ നോക്കണമെന്നതു 336
മാത്രമൊന്നങ്ങിരക്കുന്നു ജാനകി!"
ഏവമോരോന്നുരചെയ്തു രാവണൻ 337
ദേവീപാദേ നമസ്കരിച്ചീടിനാൻ.
ഭംഗി ചേർന്ന ദശാനനദത്തമാം 338

തുംഗശോഭകലർന്നോരു വസ്തുവിൽ
അംഗനാമണിക്കാശയില്ലെന്നല്ല. 339
ഭൃംഗം ചെമ്പകവൃക്ഷമതുപോലെ,
കാണും നേരത്തു പേടിയും നിന്ദയും 340
നാണവുംപൂണ്ടു നേത്രമടക്കുന്നു.
അത്രയുമല്ല രാവണൻ കാക്കൽവ- 341
ന്നത്തലോടേ നമിച്ചോരു നേരത്തു
അല്പം കോപിച്ചോരു പുല്ലെടുത്തുതൻ 342
മുൻഭാഗേവച്ചുരചെയ്തു മൈഥിലി:-
“അല്ലേ പുല്ലേ! ധരിക്ക നീ നമ്മുടെ 343
വല്ലഭന്റെ പരാക്രമമിപ്പൊഴേ.
വില്ലാളിവീരനെന്റെ വരൻ നിന്നെ 344
കൊല്ലുമെന്നല്ലാ നിന്റെ കുലമെല്ലാം
കൊന്നൊടുക്കുമതിന്നൊരു സംശയം 345
വന്നുപോകയുമില്ലെന്നറിഞ്ഞാലും.
സുന്ദരാംഗനാമെന്നുടെ കാന്തനോ- 346
ടൊന്നു കോപിച്ചു വല്ലുംകടിച്ചു നീ
ചെന്നാലൊന്നും ഫലിക്കയുമില്ലയെ- 347
ന്നിന്നു തന്നേ ധരിക്ക ജളപ്രഭോ!
ജീവിതത്തിൽ കൊതിയുണ്ടെന്നാകിലെൻ 348
ജീവിതേശന്റെ പാദസരോരുഹേ
നാണം കൂടാതെ ചെന്നു ശരണമായ് 349
വീണുകൊൾക ഗമിക്ക ജളാശയ!”
ഏവമുള്ളോരധിക്ഷേപവാക്കുകൾ 350

കേവലം കേട്ടു കോപിച്ചെഴുന്നേററു
രാവണൻസതിമാരിൽപ്രധാനിയാം 351
ദേവിയെക്കൊല ചെയ്യുവാനായിട്ടു
ചന്ദ്രഹാസമെടുത്തൊന്നിളക്കിക്കൊ- 352
ണ്ടൊന്നു വെട്ടുവാൻ ഭാവിച്ചു ദേവിയെ.
അയ്യോ! പാപം! ശിവ! ശിവ! യെന്തൊന്നു 352
ചെയ്യുവാൻ ദണ്ഡം കാമാതുരന്മാക്ക്?
തൽക്ഷണം തത്ര മണ്ഡോദരി ചെന്നു 354
രൂക്ഷകമ്മത്തെ ചെയ്യാൻ തുടങ്ങുമ്പോൾ
പാണിപത്മം പിടിച്ചു വിരോധിച്ചു 355
നാണിച്ചുപോയി രാവണനന്നേരം.
ഓഷധീശവദനയെന്നാകിലും 356
ദോഷഹീനയാം മണ്ഡോദരിതന്നെ
ഭാഷണംചെയ്തു രാവണൻ തന്നുടെ 357
രോഷമൊക്കയും തീർത്തു ഗമിച്ചിതു.
യോഷാരത്നമാം മണ്ഡോദരി പോയ 358
ശേഷമാഭ്ബോഷനാകുന്ന രാവണൻ
ദോഷാചാരിണിമാരെ വിളിച്ചുടൻ 359
ഘോഷിച്ചിങ്ങനെ കല്പിക്കയും ചെയ്തു.
"എന്തുചെയ്തിട്ടും നിങ്ങളിസ്സീതയെ- 360
സ്സന്തോഷിപ്പിയ്ക്കവേണമതിനായി
നാലുപായങ്ങൾകൊണ്ടും പരീക്ഷിപ്പിൻ 361
നാലുകൊണ്ടും വശത്താകയില്ലെങ്കിൽ
നാളികാക്ഷിയെ വെട്ടിക്കറിവെച്ചു 362

നാളെക്കാലത്തടുക്കളതന്നിലേ
പ്രാതൽക്കായിട്ടു കൊണ്ടുവരേണ"മെ- 363
ന്നേവം കല്പിച്ചു രാവണനും പോയി.
ശയ്യാമന്ദിരം തന്നിലകംപുക്ക 364
ശയ്യാരോഹണം ചെയ്തു ശയിച്ചിതു.
അന്നേരത്തിങ്കൽ സീതേടെസന്നിധൌ 365
ചെന്നിതൊന്നിച്ചു പത്തുനൂറായിരം
രാക്ഷസീജനം വെവ്വേറെ വെവ്വേറെ 366
രൂക്ഷവാക്കുകളോരോന്നുരചെയ്തു:—.
"സോമരമ്യവരാനനേ!നമ്മുടെ 267
സ്വാമിയോടൊരുമിച്ചു സദാകാലം
കാമമെല്ലാമനുഭവിച്ചൈശ്വര്യം 368
ആമോദിച്ചാലു"മെന്നൊരു രാക്ഷസി.
"കോമളാംഗി! ദശാനനൻതന്നുടെ 369
പ്രേമമുണ്ടായാലെന്തൊന്നുദുർല്ലഭം?
സ്വാമിയോടൊരുമിച്ചു രമിക്കനിൻ 370
കാമിതങ്ങളെ നൽകീടു"മെന്നേകാ.
"നാകനാഥനെക്കൂടെ ജയിച്ചോരു 371
ലോകവീരനാം രാവണൻതന്നുടെ
വാക്കുകേൾക്കാതെ ധിക്കാരമായോരോ 372
വാക്കു ചൊൽകിലധുനൈവനിന്നുടെ
നാക്കറുക്കുവതിന്നു തരിമ്പൊരു 373
നീക്കമില്ലെ"ന്നൊരു നിശാചാരിണി.
മറ്റൊരു രജനീചരിയന്നേരം 374

ചെററു കോപിച്ചുരചെയ്തു രൂക്ഷമായ്
"അഷ്ടദിൿപാലന്മാരും വണങ്ങുന്ന 375
വിഷ്ടപാധീശനാകും ദശാസ്യന്റെ
ഇഷ്ടമായതു ചെയ്യാഞ്ഞാലിപ്പൊഴേ 376
വെട്ടുകൊള്ളുമതിനില്ല സംശയം".
ഇത്ഥമോരോന്നു ചൊല്ലുന്ന രാക്ഷസീ- 377
സാർത്ഥത്തോടുരചെയ്തു ത്രിജടയും.
"ഇപ്രകാരമിവളോടു നിങ്ങളി- 378
ന്നപ്രിയവചനങ്ങൾ കഥിക്കൊലാ.
ശോകസാഗരമഗ്നമനസ്സോടും 379
ആകുലപ്പെട്ടുറങ്ങിഞാനന്നേരം
സ്വപ്നമാഹന്ത! കണ്ടേൻമഹാത്ഭുതം 380
അപ്രമേയനാം രാമനും തമ്പിയും
ദേവരാജഗജോപരി വന്നിഹ 381
പാവകനായ് സമർപ്പിച്ചു ലങ്കയെ
രാവണനെ ക്കൊലചെയ്തവൻതന്റെ 382
പാവനമായ ലങ്കാനഗരവും
ഭക്തനായ വിഭീഷണനായ്ക്കൊണ്ടു 383
മുക്തശങ്കം കൊടുത്തു ജിതശ്രമം
പത്നിയേയും മടിയിൽ വെച്ചാദരാൽ 384
യത്നംകൂടാതയോധ്യാപുരം പുക്കാൻ
ഭഗ്നശീർഷനാം രാവണനഞ്ജസാ 385
നഗ്നനായിട്ടു തൈലാഭിഷിക്തനായ്
ഉത്തമാംഗേ നളദമാല്യം ധരി- 386

ച്ചത്തലോടേ സപുത്രസചിവനായ്
ഗോമയമാം മഹാഹ്രദം തന്നില- 387
ങ്ങാമയപ്പെട്ടുഴലുന്നു മഗ്നനായ്
രാജ്യരക്ഷണം ചെയ്തു വിഭീഷണൻ 388
പൂജ്യനായിഹ വാഴുന്നതും കണ്ടു
എന്നതുകൊണ്ടു നിങ്ങളെല്ലാവരും 389
മന്നവന്റെ മഹിഷിയാം സീതയെ
ഉൾപ്രമോദേന സൂക്ഷിച്ചുകൊള്ളുവിൻ 390
ക്ഷിപ്രമെല്ലാം കുശലമിനി മേലിൽ”
ഇപ്രകാരം ത്രിജടാവചസ്സു കേ- 391
ട്ടപ്രിയാത്ഭുതഭീതി കലർന്നവൻ
ശോകചിന്താവിവശരാമാശര- 392
സ്ത്രീകൾ തത്ര കിടന്നുറങ്ങും വിധൌ
രാക്ഷസികളുണർന്നാലവർ പിന്നെ 393
കാൽക്ഷണം പോലും താമസിച്ചീടാതെ
എന്നെയപ്പോൾ കൊല ചെയ്യുമെന്നോർത്തു 394
കന്നൽനേർമിഴി ജാനകി ഭൂരിയാം
ശോകസാഗരേ വീണു മുഴുകയാൽ 395
ആകുലപ്പെട്ടുഴന്നോരു ദേവിക്കു
ജീവിതേശവിരഹം സഹിയാഞ്ഞു 396
ജീവിതാഗ്രഹമില്ലെന്നതാകിലും
ജീവിതേശപുരത്തിങ്കലേക്കായി 397
ദേവി താൻതന്നെ യാത്ര പുറപ്പെട്ടു.
വൃക്ഷകോടരേ മേവുന്ന മാരുതി 398

തൽക്ഷണമതു കണ്ടു വിവശനായ്
ശിക്ഷ ചെന്നോരു രാമായണം കഥാ 399
ഋക്ഷവീരനെരചെയ്തു സാദരം
"സൂൎയ്യവംശതിലകനാം രാഘവൻ 400
കാൎയ്യമാനുഷൻ തന്നുടെ താതൻെറ
ആൎയ്യമായൊരു ശാസനം കൈക്കൊണ്ടു 401
ഭാൎയ്യയോടു മനുജനോടും കൂടി
പുഷ്ടകൌതുകം ഗോദാവരീതീരേ 402
ദുഷ്ടന്മാരെയും കൊന്നുകൊന്നങ്ങനെ
എട്ടുദിക്കിനു മീശൻ രഘുവരൻ 403
തുഷ്ടനായി വസിക്കുന്ന കാലത്തു
ദുഷ്ടനാകുന്ന രാവണൻ സീതയെ 404
കട്ടു കൊണ്ടുപോയദ്രിക്കിൽ ചെന്നിട്ടു
ധൃഷ്ടനാകിലും രാമനതുനേരം 405
കഷ്ടം! കഷ്ടം!! ഭവതിയെക്കാണാഞ്ഞു
നഷ്ടചേഷ്ടനായ്മോഹിച്ചു വീണുപോ_ 406
യൊട്ടു ചെന്നപ്പോൾ ബോധവുമുണ്ടായി
ലക്ഷ്മണൻെറ കരകമലം പിടി_ 407
ച്ചുത്ഥാനം ചെയ്തു മന്ദം പുറപ്പെട്ടു.
പക്ഷ്മളാക്ഷി ഭവതിയെയും തിര_ 407
ഞ്ഞത്തലോടേ നടന്നു വനംതോറും
പമ്പാതീരത്തു സഞ്ചരിക്കുന്നേരം 409
പങ്കജാക്ഷനേ! ചെന്നു വണങ്ങി ഞാൻ
സുഗ്രീവനോടു സഖ്യവും ചെയ്തുട_ 410

നുഗ്രനാകുന്ന ബാലിയേയും കൊന്നു.
സുഗ്രീവന്നു കപികുലരാജ്യമ- 411
ണൊക്കെയും നൽകി രാമൻ ദയാനിധി.
നീലക്കാർവേണി! ദേവി! ഭവതിയെ 412
നീളെയങ്ങു തിരഞ്ഞു വന്നീടുവാൻ
നീലാദികളാം വാനരത്താന്മാരെ 413
നാലുദിക്കിലും നൂറുനൂറായിരം
വാനരേന്ദ്രനാം സുഗ്രീവൻ കല്പിച്ചു. 414
ഞാനതിലേകനെന്നു ധരിച്ചാലും
വായുപുത്രൻ ഹനുമാനെന്നെന്നുടെ 415
നാമധേയമറിക ജനകജേ!
ദീനരക്ഷാപരായണനാകുന്ന 416
ഭാനുവംശതിലകനാം രാമന്റെ
ശ്രീപാദത്താണ, ജാനകീ നീ വൃഥാ 417
പ്രാണത്യാഗത്തെ ചെയ്യൊല്ല ചെയ്യൊല്ല”
എന്നു ദേവകൾ തന്നെ മറഞ്ഞെന്നെ 418
സ്സന്തോഷിപ്പിപ്പാനേവം കഥിക്കയോ?
എന്നിയേ യിതു രാക്ഷസമായയോ? 419
എന്നു ശങ്കിച്ചുഴന്നു ജനകജാ
“ശങ്ക വേണ്ടാ, മനുകുലദീപനാം 420
പങ്കജാക്ഷനാം രാമന്റെ ദൂതൻ ഞാൻ”
“എങ്കിലിങ്ങു വരിക ഹനുമാനേ! 421
ശങ്കിച്ചങ്ങു മറഞ്ഞിരിക്കേണ്ട നീ”
എന്നതു കേട്ടു മാരുതി സന്നിധൌ 422

ചെന്നു മന്ദം പ്രദക്ഷിണവും വച്ചു
കാക്കൽ വീണു നമിച്ചപ്പോൾ സീതയ്ക്കു 423
ദുഃഖമൊക്കയും നീങ്ങിസ്സുഖമായി.
"അല്ലേ മാരുതേ! നിസ്തുരചെയ്തോരു 424
വല്ലഭൻെറ കഥയാമമൃതിനെ
പാനം ചെയ്കയാലെന്നുടെ മാനസേ 425
ആനന്ദം ബഹു സഞ്ജാതം സഞ്ജാതം"
എന്നരുൾചെയ്തു ജാനകി മേവുമ്പോൾ 426
അംഗുലീയവും നൽകി കപിവീരൻ.
അംഗുലീയകം മേടിച്ചു കണ്ടപ്പോ- 427
ളംഗനാമണിയാകുമാസ്സീതേടെ
അംഗം തന്നിലുളവായി രോമാഞ്ചം 428
തുംഗമായീതനംഗൻെറ താപവും
എന്നു വാനയ്യോ ഞാനാര്യപുത്രനോ- 429
ടൊന്നിച്ചങ്ങു മരുവുന്നതെന്നോർത്തു
വന്ന ശോകംകൊണ്ടൊന്നും കഥിക്കാതെ 430
മൌനമായിട്ടിരുന്നാൾ കുറഞ്ഞൊന്നു
ദീനഭാവം മറച്ചു കപിയോടു 431
ജാനകിയരുൾ ചെയ്തിതു പിന്നെയും.
"അംഗുലീയകം കണ്ടനേരം രഘു- 432
പുംഗവൻെറ പരിരംഭണം പോലെ
ഇങ്ങു സന്തോഷമുണ്ടായി മാരുതേ! 433
മംഗലശീല! വീര! മഹാബല!
ഇന്നിയേതാനുമുണ്ടോ വിശേഷിച്ചു 434

മന്നവേന്ദ്രനുരചെയ്തയച്ചിട്ട്
ഉണ്ടെന്നാകിൽ. കഥിച്ചാലുമൊക്കയും 435
മിണ്ടാതെ നീയിരിക്കേണ്ടാ ശങ്കിച്ച്”
എന്നു ദേവി കഥിച്ചിലും മാരുതി 436
നന്നായ്ശങ്കിച്ചു ശങ്കിച്ചു ശങ്കിച്ചു
“മുന്നം നാമൊന്നൊരുമിച്ചയോദ്ധ്യയിൽ 437
മന്മഥാധീനന്മാരായി മേവുമ്പോൾ
അന്നൊരുദിന മച്ഛനെശ്ശുശ്രൂഷി- 438
ച്ചങ്ങനെ നിന്നു പോയി ഞാൻ രാത്രിയിൽ
എന്നതുകൊണ്ടു ജാനകിതന്നുടെ 439
മന്ദിരത്തിങ്കലന്നു വരുവാനായ്
കന്നു വൈകീ നമുക്കതുകൊണ്ടപ്പോൾ 440
സുന്ദരാംഗി! നീ കിഞ്ചന കോപിച്ചു
മല്ലികാമാലകൊണ്ടെന്റെ ബാഹുക്കൾ 440
നല്ലവണ്ണമുറപ്പിച്ചു ബന്ധിച്ചു
അന്നേരത്തിങ്കൽ സാക്ഷിയതായിട്ടു 442
മന്ദശോഭമാം ദീപംതന്നേയുള്ളൂ.
ഏവം ദേവനടയാളവാക്കുകൾ 448
ദേവിയോടുണർത്തിപ്പാനരുൾ ചെയ്തു.”
മാരുതാത്മജൻ തന്റെ മൃദുവായ 445
ഭാരതി കേട്ടരുൾചെയ്തു മൈഥിലി.
“പണ്ടു നമ്മുടെ വല്ലഭൻ ശൈവമാം 446
കണ്ഡഭാവമകന്നോരു കാർമ്മുകം
രണ്ടായിട്ടു മുറിച്ചു ദിനത്തുന്നാൾ 447

ഉണ്ടായോരു സുഖമത്ര മിന്നിപ്പോ-
ളുണ്ടായോരു സുഖമത്ര മൊന്നിച്ചു 447
രണ്ടും കൂടി വിചാരിക്കും നേരത്തു
പണ്ടത്തേതിൽ സഹസ്രം മടങ്ങിപ്പോൾ 448
ഉണ്ടായി സുഖമെന്നേ പറയാവൂ
ഭൂരികല്ലപനക്രതിമിംഗില- 449
പൂരിതമായി പ്പാരമഗാധമായ്
തുംഗമാം തിരമാലകളെക്കൊണ്ടു 450
തിങ്ങിപ്പൊങ്ങി വരുന്ന സമുദ്രത്തെ
എങ്ങനേ നീ കടന്നതുമിദ്ദിക്കിൽ 451
വന്നതും ബഹുവിസ്മയം വിസ്മയം"
"എന്നാലായതു കേൾക്കെ"ന്നുണർത്തിച്ചു 452
നന്ദിയോടേ കഥിച്ചു ഹനുമാനും.
"ദേവശാസനം കൈക്കൊണ്ടു കീശന്മാർ 453
ദേവിയെത്തിരഞ്ഞങ്ങു പുറപ്പെട്ടു
ദക്ഷിണദിക്കിലന്വേഷിച്ചങ്ങനെ 454
ദക്ഷിണാംഭോധിതീരത്തു വന്നപ്പോൾ
സ്വാമി ചൊന്ന ദിവസം കഴികയാൽ 455
സ്വാമിപോക്കൽനിന്നേറ്റം ഭയപ്പെട്ടു.
കീശന്മാരുടൻ പ്രാണൻ കളയുവാ- 456
നാശു പ്രായോപവേശനം ചെയ്കിതു.
പ്രാണനാശം വരാഞ്ഞിട്ടു ഞങ്ങടെ 457
പാപനാശം വരുത്തുവാനായിട്ടു
കോമളമായ രാമായണം കഥാ 458

ധീമാനാകുന്ന ജാംബവാൻ വൎണ്ണിച്ചു
പത്രിനാഥനാം സമ്പാതി തൽക്ഷണം 459
തത്ര വന്നതു കേൾക്ക നിമിത്തമായ്
പത്രമുണ്ടായിട്ടത്രയും മേല്പോട്ടു 460
ബദ്ധമോദം പറന്നങ്ങു പോയപ്പോൾ
ഇപ്രദേശത്തു ദുഃഖിച്ചിരിക്കുന്ന 461
പൃഥ്വീകന്യേ! ഭവതിയെ കണ്ടവൻ
അത്തൽ പൂണ്ടു വസിക്കുന്ന ഞങ്ങളോ- 462
ടൊക്ക വന്നു പറഞ്ഞു നിൻ വൃത്താന്തം
അപ്പോൾ തന്നെ സമുദ്രത്തെ ച്ചാടിഞാൻ 463
ത്വൽപദാംബുജേ വന്നു വണങ്ങിനേൻ"
ആത്മശ്ലാഘയെ ശങ്കിച്ചു മാരുതി 464
ആത്മവിക്രമമൊന്നും കഥിച്ചീലാ.
"ഇനിയെത്ര നാളത്രൈവ ദുഃഖിച്ചു 465
വസിക്കേണ്ടു ഞാനെന്നുടെ മാരുതേ!"
"അതുമങ്ങു ധരിച്ചാലും വൈദേഹി! 466
മതി വിഭ്രമമെല്ലാം ത്യജിച്ചാലും
രണ്ടു നാലു ദിനത്തിനകം ദശ- 467
കണ്ഠനെ ക്കൊലചെയ്തു ഭവതിയെ
* - - - - - - - - - - - - വന്ദിച്ചു. 468
സന്ദേഹം വെടിഞ്ഞൎണ്ണവം ചാടി ഞാൻ
അക്കരെ ച്ചെന്നു മൎക്കടവീരന്മാ- 469
രൊക്കയൊന്നിച്ചു കൂടി പ്പുറപ്പെട്ടു
അൎക്കവംശമണിയാകും രാമന്റെ 470

കാക്കൽ വീണു വണങ്ങീട്ടിവിടത്തെ
ഇക്കഥകളുണൎത്തിക്കുന്നേരത്തു 471
ഉൾക്കമലം തണുത്തു രഘുവരൻ
സംഖ്യ കൂടാതെ വന്നു നിറഞ്ഞൊരു 472
സുഗ്രീവാദി കപികളോടൊന്നിച്ചു
വല്ല യത്നത്തെ ചെയ്തിട്ടും സംഗരം 473
ഉല്ലംഘിച്ചിഹ വന്നു കടന്നുടൻ
സ്വൎല്ലോകത്തോടു തുല്യമായിട്ടിപ്പോ- 474
ളുല്ലസിക്കുന്ന നല്ല പുരമിതു
എല്ലാം തച്ചു തകൎത്തു കളഞ്ഞുടൻ 475
ഭല്ലൂകവരന്മാരെല്ലാമൊന്നിച്ചു
തെല്ലും സന്ദേഹം കൂടാതെ കോപിച്ചു 476
ചെല്ലും രാക്ഷസരോടു പൊരുതുവാൻ.
എന്തിനേറെ പ്പറയുന്നു രാക്ഷസ- 477
സംഘമെല്ലാ മിവിടന്നൊഴിച്ചുടൻ
അന്തകാലയം തന്നിലകംപുക 478
സന്തോഷിച്ചു വസിക്കു മതുനേരം
വില്ലാളിവീരൻ രാമൻതിരുവടി 479
വില്ലും കുത്തിക്കുഴിയെക്കലച്ചുടൻ
കൂൎത്തു മൂൎത്ത ശരങ്ങൾ പ്രയോഗിച്ചു 480
ധൂൎത്തനായ ദശാസ്യനേയും കൊന്നു
കീൎത്തിയോടേ ഭവതിയേയും കൊണ്ടു 481
പാൎത്ഥിവോത്തമൻ പോകുമിവിടന്നു.”
“എന്നാലാശു ഗമിക്കു പവമാന- 482

നന്ദന! നീ യിച്ചൂഡാമണി കൂടെ
കൊണ്ടുപോയി ക്കൊടുത്തിടണമിതു 483
കണ്ടാലെൻ പ്രിയനാനന്ദമുണ്ടാകും.”
എന്നതു കേട്ടു നേരം സമീരണ- 484
നന്ദനൻ തൊഴുതായതും മേടിച്ചു
യാത്രയ്ക്കായിട്ടൊരുമ്പെട്ടു ദേവീടെ 485
കാക്കൽ വീണു നമിച്ചൊരു നേരത്തു
നിന്നനേരം ജനകജ ചൊല്ലിനാൾ 486
“നന്ദന! ശൃണു വാക്യമിദം മമ
നിങ്കൽ വിശ്വാസവും ബഹുസ്നേഹവും 487
പങ്കജാക്ഷനാമെൻപതിയ്ക്കുണ്ടാവാൻ
ഇന്നു ചൊല്ലാമടയാളവാക്യവും 488
ചെന്നു കണ്ടു പറഞ്ഞറിയിക്ക നീ
പണ്ടു ചിത്രകൂടാചലം തന്നില- 489
ങ്ങിണ്ടലെന്യേ വസിക്കുമ്പൊളേകദാ
ആമിഷഖണ്ഡമാതപേ വച്ചു ഞാൻ 490
പ്രേമമുൾക്കൊണ്ടു കാത്തിരിക്കും വിധൌ
ഉത്തമാംഗം മമ മടിയിൽ വച്ചു- 491
ങ്ങുത്തരകോസലേശനുറങ്ങുമ്പോൾ
നാകനായകപുത്രൻ ജയന്തനും 492
കാകരൂപം ധരിച്ചു വന്നങ്ങു സാ
ഖണ്ഡമായുള്ള മാംസജാലങ്ങളെ 493
തുണ്ഡംകൊണ്ടവൻ കൊത്തി മുഹുർമ്മുഹുഃ
ഭക്ഷിപ്പാനെന്നു ചിന്തിച്ചു പാഷാണ- 494

പ്രക്ഷേപം ചെയ്തു ഞാനതു കൊണ്ടവൻ
ഉഗ്രമായ നഖാഗ്രങ്ങളെക്കൊണ്ടു 495
വിഗ്രഹം തന്നിൽ കീറി കുപിതനായ്
പ്രാണനാഥനന്നങ്ങു നോക്കുമ്പോൾ 496
ശോണിതം മമ മേനിയിൽ കാൺകയാൽ
ഹസ്തപത്മത്തിലേകം തൃണമെടു- 497
ത്തസ്ത്രമന്ത്രം ജപിച്ചയച്ചീടിനാൻ
തണ്ടുതപ്പിയാമൈന്ദ്രിയും തൽക്ഷണേ 498
മണ്ടിയങ്ങു വലഞ്ഞു വശംകെട്ടു
ദേവരാജഗിരീശവിധികളാ- 499
ലേവരാലുമേ രക്ഷിയാഞ്ഞക്ഷണം
'പാഹി മാം രഘുനാഥ! കൃപാനിധേ! 500
ദേഹി മഹ്യമഭയ'മവനിതി
പാദപത്മം ശരണമായ് പ്രാപിച്ചു 501
രോദനം ചെയ്കകാരണം രാഘവൻ
'സായകം മമ നിഷ്ഫലമാകയി- 502
ല്ലായതുകൊണ്ടു ലോചന മൊന്നുപോം'
എന്നരുൾചെയ്തയച്ചു ജയന്തനെ 503
മന്നവന്റെ കൃപാബലമീദൃശം."
ഇത്ഥം കേട്ടു നമിച്ചു പവമാന- 504
പുത്രൻ പോവാനായ്ക്കൊണ്ടു തുനിഞ്ഞപ്പോൾ
"അല്ലേ മാരുതേ! വേഗേന പോയാലും 505
നല്ലവണ്ണം വരട്ടേ നിനക്കെല്ലാം."
സീതാനുഗ്രഹമേവം ലഭിച്ചോരു 506

മാതരിശ്വാതനൂജൻ മഹാബലൻ.
ജാതാനന്ദം പുറപ്പെട്ടു നേരത്തു 507
ചേതസ്സിങ്കലിവണ്ണം വിചാരിച്ചു.
ഗൂഢമായിട്ടു ഞാനിഹ വന്നതും 508
രൂഢമായി വരും നാളെ കാലത്തു
പ്രൌഢദർപ്പം കലർന്നോരു രാക്ഷസർ 509
ഗാഢമെന്നെ പ്പരിഹസിക്കുമെന്നാൽ
നമ്മുടെ ബലമിന്നു കുറഞ്ഞൊന്നു 510
ചെമ്മെ കാട്ടീട്ടു വേണം ഗമിക്കുവാൻ
എന്നുറച്ചു ഹനൂമാനുപവനം 511
നന്നായ്ത്തച്ചു തകർത്തു നശിപ്പിച്ചു
ചെന്നടിച്ചുമൊടിച്ചും പറിച്ചുട- 512
നൊന്നുറച്ചു കടിച്ചു വലിച്ചിട്ടും
പാദപങ്ങളൊരുപന്തിയൊക്കയും 513
ഭേദംകൂടാതെ നഷ്ടമതാക്കിനാൻ.
ലീലാശൈലങ്ങൾ കുത്തിത്തകർക്കയും 514
ബാലസാലങ്ങൾ വാൽകൊണ്ടടിക്കയും
ഇപ്രകാരം കലശലുകൂട്ടീട്ടും 515
അപ്രദേശത്തുണർന്നീലൊരുത്തനും
ഉദ്യാനാവനം ചെയ്യുമവരെല്ലാം 516
ഉദ്യാനത്തിൽ കിടന്നങ്ങുറങ്ങുമ്പോൾ
ഉദ്യോഗത്തോടു ചെന്നിട്ടവരുടെ 517
മദ്ധ്യേ നിന്നിട്ടുറച്ചൊന്നലറിനാൻ.
സിംഹനാദത്തെക്കേട്ടു നിശാചര- 518

വ്യൂഹമെല്ലാമുണ്ണന്നെഴുന്നേററുടൻ
തൽക്ഷണം തന്നെ കൊന്നാനവരെയും 519
ശേഷമുള്ളവർ യുദ്ധം ചെയ്യാനൊട്ടും
ശേഷിയില്ലാതെ മണ്ടിത്തിരിച്ചിതു 520
കാട്ടുംനേരം തുടകൾ കിടുകിടെ
പേടികൊണ്ടു വിറച്ചു പണിപ്പെട്ടു 521
രാക്ഷസേശപുരോഭുവി ചെന്നപ്പോൾ
രൂക്ഷമായിട്ടുരചെയ്തു രാവണൻ. 522
"എന്തെടോ ഭോഷന്മാരേ! വിറയ്ക്കുന്നു
എന്തു ഭീതി ഭവിച്ചിതു നിങ്ങൾക്കു്?" 523
"എന്തിനായതു ഞങ്ങൾ കഥിക്കുന്നു?
ഹന്ത! ഹന്ത!! നശിച്ചുപോയുദ്യാനം." 524
"ആരു വന്നു നശിപ്പിച്ചു നമ്മുടെ
സാരമായോരുപവന മിന്നിപ്പോൾ?" 525
"ആരെന്നേതുമറിഞ്ഞീല ഞങ്ങളും
പാരം ശക്തനവനെന്നു നിർണ്ണയം." 526
"ധീരവീരനാം ഞാനിഹ മേവുമ്പോൾ
ആരിവിടക്കു വന്നു കടന്നതു? 527
ധീരന്മാരായ ഭൂപന്മാരോ മററു
വീരന്മാരായ ദേവകൾ തന്നെയോ? 528
ശൂരന്മാരാമസുരകളോ പുന-
രാരെന്നുള്ളതു ചൊൽവിൻ ഭടന്മാരെ!" 529
"ദേവകളുമസുരകളുമല്ലാ
കേവലമൊരു ഭൂപാലനുമല്ലാ. 530

ഇത്രഘോര മതായോരുവിഗ്രഹം
ഇത്രിലോകത്തിലെങ്ങുമേ കണ്ടിലാ." 531
"എത്ര ഘോരനെന്നാകിലും നിങ്ങളെ
തത്ര രക്ഷിപ്പാൻ കല്പിച്ചിരിക്കുമ്പോൾ 532
വൃത്രവൈരിയവൻതന്നെ കോപിച്ചു
തത്ര വന്നു കടന്നു കലമ്പിയാൽ 233
വെക്കം ചെന്നു പൊരുതിടാതെ നിങ്ങൾ
ഒക്ക മണ്ടിത്തിരിക്കയോ വേണ്ടതു്?. 534
വെക്കം നിങ്ങൾ മറയത്തു പോയാലും
നില്ക്കരുതെന്റെ മുമ്പിലൊരുത്തരും 535
നീക്കമില്ലതിനിപ്പൊഴേ പോയാലും
തൂക്കുന്നുണ്ടു ഞാനല്ലെങ്കിൽനിങ്ങളെ." 536
"രാക്ഷസേശ്വര! വീരശിഖാമണേ!
രൂക്ഷവാക്കുകളേവം കഥിക്കൊലാ. 537
ഞങ്ങളുടെ കുറവല്ലിതൊന്നുമേ
സംഗരശൂര! പാഹി ദയാനിധേ! 538
തുംഗരൂപനാമായവൻ തന്നോടു
സംഗരം ചെയ്വാൻ ഞങ്ങളൊരുമിച്ചു 539
ചെന്നനേരമവനൊരു വൃക്ഷത്തെ
മന്ദമെന്യേ പറിച്ചിട്ടതുകൊണ്ടു 540
രുഷ്ടനായിട്ടവൻ തച്ചുകൊന്നിതു
ശിഷ്ടമുള്ളോരു ഞങ്ങടെ കൂട്ടത്തെ 541
കഷ്ടം കഷ്ടമതുകണ്ടു പേടിച്ചു
ഞെട്ടി മണ്ടിത്തിരിച്ചിതു ഞങ്ങളും 512

പ്രാണൻ മാത്രം നശിച്ചീല ഞങ്ങളെ
ത്രാണനം ചെയ്യേണമാശു ദയാനിധേ!. 543
ഘോടകം പോലെ ശീഘ്രഗതിയായി
ചാടി നേരേ വരുമവനെന്നോർത്തു 544
പേടികൊണ്ടു തുടകളിതിപ്പൊഴും
കൂടെ യേറേ വിറയ്ക്കുന്നു കണ്ടാലും. 545
പൊട്ടന്മാരെന്നതാകിലും ഞങ്ങളെ
പുഷ്ടതയോടു രക്ഷിക്കണം ഭവാൻ." 546
ഇത്ഥമുള്ള ഭടജനവാക്കുകൾ
കക്ക കേട്ടു കുപിതനാം രാവണൻ 547
ശങ്കാഹീനഹൃദയനായ്ത്തന്നുടെ
കിങ്കരന്മാരോടീവണ്ണം കല്പിച്ചു. 548
"സാരമായോരുപവനമിന്നിപ്പോൾ
ധീരതയോടു തച്ചു തകർത്തു 549
ആരെന്നാകിലും നിങ്ങൾ വിരവോടു
പാരാതേ ചെന്നുകൊണ്ടിങ്ങു വന്നാലും." 550
രാവണന്റെ നിയോഗത്തെക്കേട്ടപ്പോൾ
ഭീഷണാകൃതി പൂണ്ടോരു രാക്ഷസർ 551
ആയിരമൊരുമിച്ചു പുറപ്പെട്ടു
വായുപുത്രന്റെ നേരിട്ടു ചെന്നപ്പോൾ 552
ആയതു കണ്ടു കോപിച്ചു മാരുതി
കായമൊന്നു വലുതാക്കിപ്പിന്നെയും 553
വാലുയർത്തിപ്പിടിച്ചു വിപുലമാം
സാലമൊന്നു പറിച്ചു മഹാബലൻ 554

ആയാസമേതും കൂടാതെ തച്ചു ത-
ച്ചായവരെയും കൊന്നിതു വേഗേന. 554
ആയതിൽ ചിലർ ഭീതികൊണ്ടോടിച്ചെ-
ന്നായവസ്ഥ ധരിപ്പിച്ചു നേരത്തു 556
പഞ്ചസേനാപതികളെ കല്പിച്ചു
ചഞ്ചലഹീനൻ ധീരൻ ദശാനനൻ. 557
പഞ്ചസേനാ പതികൾ ദശാസ്യനോ-
ടഞ്ചിതാനന്ദമേവ മുരചെയ്തു. 558
"കിഞ്ചനാപി ദശാനനഭൂപതേ!
നെഞ്ചകത്തു വിഷാദം ഭവിക്കേണ്ടാ. 559
സഞ്ചിതക്രോധന്മാരായി ഞങ്ങളി-
ന്നഞ്ചുപേരുമൊരുമിച്ചിചിടന്നു 560
ചഞ്ചലം വിട്ടു പോരിനു ചെല്ലുമ്പോൾ
അഞ്ചാതേ മണ്ടുമേവനെന്നാകിലും. 561
എന്നുര ചെയ്തു ഭക്ത്യാ ദശാസ്യനെ
വന്ദിച്ചായവരഞ്ചുപേരും കൂടി 562
മദ്യപാനവും ചെയ്തു മദിച്ചുട-
നുദ്യോഗിച്ചുപുറപ്പെട്ടു നേരത്തു 563
ഒന്നുരണ്ടല്ലനേകം ഭടന്മാരും
വന്നുകൂടീട്ടവരുടെ പിന്നാലെ. 564
എല്ലാരും കൂടിയാർത്തു വിളിച്ചങ്ങു
ചെല്ലുന്നേരം ഹനുമാനതുകണ്ടു 565
നല്ല വൃക്ഷമിവ യിന്നിക്കൂട്ടത്തെ
കൊല്ലുവാനുപകാരമതായ്വന്നു 566

എന്നു ചിന്തിച്ചു കോപിച്ചു ഘോരമാ-
യൊന്നലറി മഹാവീരൻ മാരുതി. 567
അന്നേരത്തിങ്കൽ പോരിന്നു കോപ്പിട്ടു
വന്നു രാക്ഷസവൃന്ദമൊരുമിച്ചു. 568
മാരുതിക്കതുനേരം മനതാരിൽ
ഭൂരികൌതുകമെന്നേ പറയേണ്ടു. 569
സാമോദം മറച്ചങ്ങു ഹസിക്കയും,
രാമദൂതൻ ഞാനെന്നു കഥിക്കയും, 570
വൃക്ഷമൊക്കെപ്പിടിച്ചു പറിക്കയും,
തൽക്ഷണമവകൊണ്ടു പ്രഹരിച്ചു 571
രാക്ഷസരെ വധിക്കയും, കോപിച്ചു
രൂക്ഷമായിട്ടലറി നടക്കയും, 572
കഷ്ടവാക്കു ഞാൻ ചൊൽകയല്ലിങ്ങനെ
ചോട്ടിലുള്ള ഭടജനമൊക്കയും 573
കടുകോപനാം മാരുതി തന്നുടെ
അടി കൊണ്ടു മുടിഞ്ഞുപോയന്നേരം. 574
നിജമായോരപജയം കാൺകയാൽ
ഭുജവീര്യമതേറെ വളർന്നോരു 575
യജമാനന്മാരൈവരു മൊന്നിച്ചു
വിജയേച്ഛുക്കളായിപ്പുറപ്പെട്ടു. 576
അതുനേരത്തു മാരുതനന്ദന-
നതികൌതുകത്തോടു ചാടിച്ചെന്നു 577
ഒരു തല്ലുകൊണ്ടൈവരേയുംകൂടി
ഒരുമിച്ചു വധിച്ചതു കണ്ടപ്പോൾ 578

രണ്ടു മൂന്നു നിശാചരന്മാർ വേഗം
മണ്ടിച്ചെന്നു ധരിപ്പിച്ചു വൃത്താന്തം 579
സ്വാമിൻ! വീര! ദശാനന! ഞങ്ങളി-
ബ്ഭൂമിതന്നിലിവണ്ണമൊരുവനും 580
യുദ്ധകൌശലം കണ്ടില്ലതോക്കുമ്പോൾ
എത്ര ചിത്രമവനു പൊരുതുവാൻ. 581
വില്ലു വേണ്ടാ വിശിഖങ്ങളും വേണ്ടാ-
നല്ല വാളും പരിചകളും വേണ്ടാ 582
ശൂലം വേണ്ടാ ഗദകളതും വേണ്ടാ
തോലിയുമില്ലവനങ്ങൊരിക്കലും 583
തോക്കു വേണ്ടാ മഹാബലനാമവ-
നൂക്കു തന്നെ വലുതായൊരായുധം. 584
യുദ്ധം ചെയ്‌വാൻ തുനിഞ്ഞു ചെന്നീടുന്ന
മുഷ്കരന്മാരാം രാത്രിഞ്ചരന്മാരെ 585
കർക്കശമായ കൈത്തലം കൊണ്ടവൻ
ഒക്കത്തച്ചു പൊടിപൊടിച്ചീടിനാൻ. 586
തിക്കനലതുപോലെ ചുവന്നോരു
ദൃഷ്ടിപാതങ്ങൾ കണ്ടു ഭയപ്പെട്ടു 587
നഷ്ടജീവന്മാരായി ചിലർ ചില-
രട്ടഹാസങ്ങൾ കേട്ടിട്ടു ചത്തുപോയ്. 588
എന്തിനേററം പറയുന്നു ഞങ്ങളി-
രണ്ടുമൂന്നാളു ശേഷിച്ചു യുദ്ധത്തിൽ. 589
പഞ്ചസേനാപതികളിതൈവർക്കും
പഞ്ചത്വം വന്നിതെന്നുമറിഞ്ഞാലും.” 590

"ഏതു ദിക്കീന്നു വന്നാനവനെന്നും,
എന്തുകാരിയ മിട്ടിക്കിലെന്നതും, 591
ആരവനെന്നുംചൊൽവിൻ ഭടന്മാരേ!
പോരും പോരുമവനെസ്തുതിച്ചതു്." 592
"ആരെന്നുള്ളതു ഞങ്ങളറിഞ്ഞീലാ
വീരനായവനെന്നതു നിർണ്ണയം. 593
'രാമദൂതൻ ഞാനെ'ന്നങ്ങവൻ തന്നെ
സാമോദമുണ്ടുറച്ചു കഥിക്കുന്നു. 594
കാലദണ്ഡത്തെപ്പോലേ കഠോരമാം
വാലും പൃഷ്ഠേ പ്രകാശിച്ചു കാണുന്നു. 595
കൈക്കൊണ്ടും വിചാരിച്ചപ്പോളൊരു
മർക്കടമവനെന്നൊന്നു തോന്നുന്നു." 596
"ഹോ ഹോ ഹോ ഞാനറിഞ്ഞു പരമാർത്ഥം
ബാഹുവീര്യമിയന്ന ഖരനുടെ 597
പ്രാണഹാനി വരുത്തിയ രാമന്റെ
ദൂതൻ തന്നെയിവനെന്നു നിർണ്ണയം." 598
എന്നാലാരേ നിയോഗിക്കവേണ്ടു ഞാ-
നിന്നവനെ പിടിച്ചു ബന്ധിക്കുവാൻ. 599
എന്നിവണ്ണം വിചാരിച്ചു രാക്ഷസ-
വൃന്ദനായകനങ്ങിനെ മേവുമ്പോൾ 600
മുന്നിൽവന്ദിച്ചു നില്ക്കും ഭടജനം
പിന്നെയുമുരചെയ്തു "ദശാനന! 601
പീവരാകാരനാകുമവനിന്നു
കേവലമൊരു വാനരത്താനല്ല 602

കാലൻ തൻെറ കഠോരമാം ദണ്ഡിനെ
ചാലവേ മറയ്ക്കുമാസ്ക്കിലീരാക്ഷസർ 603
കാണുന്നേരം ഭയപ്പെട്ടു മോഹിച്ചു
ക്ഷോണിയിൽ പതിച്ചീടുമെന്നോർത്തിട്ടു 604
വാലെന്നുള്ളോരു വ്യാജേന ജീവിത–
ജാലഭീതികരമായ ദണ്ഡിനെ 605

പൃഷ്ഠഭാഗേ മറച്ചു കാലൻതന്നെ
ധൃഷ്ടതയോടു വന്നെന്നു തോന്നുന്നു. 606
എന്നതുകൊണ്ടവനോടു നേരിട്ടു
നിന്നു സംഗരം ചെയ്യുവാനിന്നിഹ 607
ആരും പോരെന്നു തോന്നുന്നു ഞങ്ങൾക്കു
വീര! ധീര! ദശാനനഭൂപതേ!. 608
പത്തുനൂറു നൂറായിരം രാക്ഷസ–
രൊത്തു ചെന്നപ്പോളായവനേകനായ് 609
ആയുധമേതും കൂടാതെ തച്ചുത–
ച്ചായതൊക്കെയും കൊന്നിട്ടു മായികൻ." 610
"ഏകൻ ഞാനിന്നതന്തക്കരങ്ങിനെ
വേഗം ബന്ധിച്ചുകൊണ്ടിങ്ങു വന്നിടാം." 611
അത്ര ധിക്കാരംവേണ്ടാ തനിക്കെടോ!
എത്രയും ബലവാനക്കപിവരൻ." 612
"എത്രയും ബലവാനെങ്കിലുമെൻെറ
നേത്രഗോചരമായവൻ പ്രാപിക്കിൽ 613
ചീർത്തകോപേന ചെന്നു പിടിച്ചുടൻ
പാർത്തലത്തിൽ മലർത്തിയിട്ടും കൊണ്ടു 614

മൂൎത്തി കുത്തിത്തകൎത്തു ഞാൻ ബന്ധിച്ചി-
ട്ടാൎത്തു ഘോഷിച്ചു കൊണ്ടുപോന്നപ്പൊഴേ 615
വാച്ച കോപം ശമിപ്പാൻ ദശാസ്യന്റ
കാഴ്ചയായിട്ടു വയ്ക്കുന്നതുണ്ടു ഞാൻ.' 616
“മാനശാലിയാം താനിന്നു ഭൂപന്റ
വാനരത്തെയോ കാഴ്ചയായ്‌വയ്ക്കേണ്ടു.” 617
“വാനരമെന്നു വച്ചു തനിക്കിപ്പോൾ
മാനസത്തിലൊരുനിന്ദ വേണ്ടെടോ 618
വാനരമവനേകൻ പലരെയും
താനേ കൊന്നു താനായതും കേട്ടില്ലേ? 619
എന്നതുകൊണ്ടിവനെ പിടിച്ചങ്ങു
കൊണ്ടു ചെന്നാൽ പ്രസാദിച്ചു രാവണൻ 620
ഒന്നു സംശയം വേണ്ടാ നമുക്കെല്ലാം
വാഞ്ഛയുള്ളതു നൽകീടും നിൎണ്ണയം 621
രാജ്യംതന്നിൽ കൊതിയുള്ളവൎക്കെല്ലാം
രാജ്യവും നൽകുമിഷലില്ലേതുമേ 622
എന്നു തന്നെയല്ലിന്നിതു ചെയ്യാഞ്ഞാൽ
വന്നു കൂടുമപമാനവും നോക്ക്. 623
പണ്ടാരച്ചെമ്പു തന്നിലെച്ചോറതു
രണ്ടു നേരവും നല്ല സുഖമായി 624
വേണ്ടും നേരമതെപ്പോളെന്നാകിലും
വേണ്ടുവോളം നിറച്ചു ഭുജിക്കുന്ന 625
നമ്മളെക്കൊണ്ടൊരു കഥയില്ലെന്നു
വന്നുകൂടുമതുവരുത്തിടൊല്ല.” 626

"എന്നാലാശു ഗമിക്കെ"ന്നുരചെയ്തു
നന്ദി പൂണ്ടവർ മദ്യപാനം ചെയ്തു. 627
യുദ്ധസന്നാഹം കൂട്ടിക്കൊണ്ടത്രയും
ഉദ്ധതന്മാരായ് ചാടിപ്പുറപ്പെട്ടു 628
ഭൂമിയെല്ലാമിളകിയതുനേരം
ധൂമ ചേൎന്നു പൊടിയും പറക്കുന്നു. 629

സാന്ദ്രമായ പൊടിപടലമെല്ലാ-
മിന്ദ്രലോകത്തെ നോക്കിപ്പുറപ്പെട്ടു 630
ഋക്ഷവീരനേടിച്ചുകൊന്ന വീര-
നക്ഷനിങ്ങു വരുമെന്നതു മുന്നം 631
സ്വൎഗ്ഗസ്ത്രീകളെ ബോധിപ്പിപ്പാനായി
നിൎഗ്ഗമിക്കുകയോയെന്നു തോന്നിടും 632

അതുനേരത്തെ ഘോഷങ്ങളോൎക്കുമ്പോൾ
അതിവിസ്മയമെന്നേ പറഞ്ഞൂടൂ. 633
പലജാതിയാമായുധം കൈക്കൊണ്ടു
പലദിക്കിനും വന്നിടുമഞ്ജന- 634

മലകളതുപോലെ നിശാചര-
ബലമൊക്കയുമൊത്തു ഗമിക്കുമ്പോൾ 635
ഉലകീരേഴുമൊന്നിച്ചിളകുമാ-
റലറുന്നു ചിലരതുനേരത്തു 636
ചിലർ വാളും പരിചയുമായിട്ടു
ചിലദിക്കിൽ പിടിച്ചു കളിക്കുന്നു 637
ചിലർ പിന്നെ"ജ്ജയിക്കുംഞാ"നെന്നേവം
പലരോടു മുറച്ചു പറയുന്നു 638

കലയാന ത്തലവന്മാരുണ്ടതിൽ
ചിലഭാഗത്തു നിന്നു ശബ്ദിക്കുന്നു. 639
വലിയോരു പെരുമ്പറയും മററും
പല വാദ്യവും കൊട്ടിത്തകക്കുന്നു. 640
തേരുരുളിൻെറ ശബ്ദമതെത്രയും
ഘോരഘോരമൊരു ദിക്കിലുമന്നെ 641
വീരവാദം പറഞ്ഞുകൊണ്ടു ചില
വീരന്മാരവരോടിയടുക്കുന്നു. 642
വെള്ളത്തിൽ തിരമാലകളെപ്പോലെ
തള്ളിത്തള്ളി വരുന്നു കുതിരകൾ. 643
ഇടിപോലെ നടുങ്ങുമാറങ്ങനെ
ചെറുഞാണൊലി ശബ്ദവും കേൾക്കുന്നു. 644
ഇങ്ങനെയുള്ള സേനയുടെ പിന്നിൽ
തുംഗമായോരു തേരിൽ കരയേറി 645
തുംഗവീര്യനാമക്ഷകുമാരനും
എങ്ങും താമസം കൂടാതെ വേഗേന 646
മാരുതി മേവുമുദ്യാനേ ചെന്നുടൻ
പോരതി ഘോരമായിത്തുടന്നിതു. 647
പോരിനാരെയും കാണാഞ്ഞു ഖിന്നനാം
മാരുതിയതുനേരം തെരുതെരെ 648
പാരീരേഴും നടുങ്ങുമാറങ്ങനെ
വീരനഞ്ചെട്ടു സിംഹനാദം ചെയ്തു 649
പാരം കോപിച്ചടുത്തു ചെന്നെത്രയും
ഘോരമായോരു പോരു തുടങ്ങിനാൻ. 650

തങ്ങളിലവർ ചെയ്തോരു സംഗരം
ഇങ്ങനെയെന്നു ചൊൽവാൻ പണി പണി. 651
പണ്ടിതുപോലെയെങ്ങുമൊരേടത്തും
കണ്ടിട്ടില്ലെന്നു മാത്രം കഥിച്ചീടാം. 652
തേർത്തടമതിൽ ച്ചാടിവീണോററവും
കൂർത്തുമൂർത്തു വളഞ്ഞ നഖങ്ങളാൽ 653
കീർത്തിമാനാകുമക്ഷകുമാരൻെറ
മൂർത്തിയെല്ലാം പിളൎന്നിതു മാരുതി. 654
വീരനാകുന്നൊരക്ഷകുമാരൻെറ
തേരു തച്ചു തകർത്തപ്പോൾ കോപിച്ചു 655
നേരെ പന്നോരു സൂതനെ മേല്പോട്ട-
ങ്ങാരാധിച്ചിതു ദേവപ്രിയാർത്ഥമായ്. 656
ഉൽക്കടമായിട്ടൊന്നലറിപ്പിന്നെ
മർക്കടവരനക്ഷകുമാരൻെറ 657
കൈക്കലുള്ളൊരു ചാപത്തെ തന്നുടെ
കൈക്കലാക്കി മുറിച്ചെറിഞ്ഞുടൻ 658
കൈത്തലമതുകൊണ്ടങ്ങവനുടെ
കൌൾത്തടത്തിൽ കടന്നങ്ങടിക്കൂട്ടി 659
യുദ്ധം ചെയ്തു മിഴിച്ചങ്ങു നിന്നീടും
മദ്ധ്യേ സൂതനും തേരും നശിച്ചിതു. 660
ഹസ്തചാപം പിടിച്ചു മുറിച്ചതും
ക്രുദ്ധനാമവനേതുമറിഞ്ഞീലാ. 661
കണ്ടു കണ്ടങ്ങു നിൽക്കുമ്പൊൾ താഡനം
കൊണ്ടതു മാത്രമായവൻ ബോധിച്ചു. 662

രണ്ടുപേരുമത്തു നേരം തങ്ങളി-
ലിണ്ടലെന്നിയേ യുദ്ധം തുടങ്ങിനാർ. 663
മുഷ്ടികൾകൊണ്ടു തമ്മിലിടിക്കയും
ധൃഷ്ടരാമവർ തമ്മിലടിക്കയും 664
പെട്ടന്നന്ന്യോന്ന്യം പൊക്കിപ്പിടിക്കയും
പുഷ്ടരോഷേണ പല്ലു കടിക്കയും 665
ഭൂരുഹങ്ങൾ പറിച്ചങ്ങടിക്കയും
മാരുതാത്മജനേററം ചൊടിക്കയും 666
ധൈര്യമക്ഷകുമാരൻ നടിക്കയും
പാരമുള്ളിൽ വിറയൽ പിടിക്കയും 667
വീരവാദങ്ങൾ തമ്മിൽ കഥിക്കയും
വീരരാമവരേററം മദിക്കയും 668
ചാരണാദികളെല്ലാം ഹസിക്കയും
നാരദമുനി കണ്ടു രസിക്കയും 669
ഇങ്ങനെയവർ തമ്മിൽ പിണങ്ങുമ്പോൾ
എങ്ങനെയെന്നറിഞ്ഞില്ല മാരുതി 670
അക്ഷനെ നിജകക്ഷമതിലാക്കി
അക്ഷതബലനൊന്നങ്ങമർത്തുടൻ 671
തൽക്ഷണമൊരു കുത്തുകൊടുത്തപ്പോ-
ളിക്ഷുപോലെ ചതഞ്ഞു ശരീരവും 672
നഷ്ടജീവിതനാക്കി ധരണിയി-
ലിട്ടുപിന്നെയും നാലഞ്ചലറിനാൻ. 673
ശിഷ്ടമായുള്ള രാക്ഷസക്കൂട്ടമ-
ങ്ങോട്ടമാശു തുടങ്ങിയ നേരത്തു 674

വൃക്ഷമൊന്നു പറിച്ചുടനോടിച്ചെ-
ന്നക്ഷവക്ത്രനടിച്ചു കൊല ചെയ്തു. 675
രണ്ടുമൂന്നിനെശ്ശേഷിപ്പിച്ചു ദശ-
കണ്ഠനോടിതു ചെന്നു ധരിപ്പിപ്പാൻ. 676
അഞ്ജനാത്മജൻ പിന്നെയുമുദ്യാന-
ഭഞ്ജനം ചെയ്തു തത്ര മരുവിനാൻ. 677
പേടികൊണ്ടു വിറച്ചു വിറച്ചുകൊ-
ണ്ടോടലോടേ കിതച്ചു വിയർത്തുടൻ 678
ഓടിയോടിദ്ദശാനനൻ മേവിടം
മേടപുക്കിതു ശേഷിച്ച രാക്ഷസർ. 679
'എന്തു നിങ്ങൾ വിറയ്ക്കുന്നു ദൂതരേ?'
'എന്തെന്നേതുമറിഞ്ഞില്ല ഞങ്ങളും.' 680
'എന്തു സങ്കടമുണ്ടായി നിങ്ങൾക്കു?'
'എന്തിതിൽപ്പരമുണ്ടാകവേണ്ടതും?' 681
'മർക്കടാധമനെന്തു ഭടന്മാരേ?'
'മർക്കടോത്തമനുദ്യാനേ മേവുന്നു'. 682
'യുദ്ധം ചെയ്യുവാൻ നിങ്ങൾ ഗമിച്ചില്ലേ?'
'യുദ്ധം ചെയ്യുവാൻ ഞങ്ങൾ ഗമിച്ചിതു.' 683
'കൊല്ലുവാൻ വഴി വന്നില്ലേ നിങ്ങൾക്കു?'
'കൊല്ലുവാൻ കുറെയുണ്ടു പരാധീനം'. 684
'ബദ്ധനായിതോ മർക്കടകീടകൻ?'
'ബദ്ധനായീലാ മർക്കടപുംഗവൻ' 685
'കൂടെപ്പോന്നവരെന്തു ഭടന്മാരേ?'
'കൂടെപ്പോന്നവർ കാലാലയത്തിങ്കൽ'. 686

നമ്മുടെ സുതൻ വന്നു തുടങ്ങിയോ?'
സമ്മതിച്ചീലാ പോരുവാനായവൻ'. 687
തമ്മിൽസ്സംസാരിച്ചൊന്നിച്ചു ചേൎന്നിതോ?'
തമ്മിൽസ്സംസാരമുണ്ടായീലേതുമേ'. 688
യുദ്ധമുണ്ടായിതില്ലയോ തങ്ങളിൽ?'
യുദ്ധവുമതിഘോരമായുണ്ടായി'. 689
ആൎക്കുവന്നു മടക്കം ഭടന്മാരേ?'
ആൎക്കുമേതും മടക്കം ഭവിച്ചീലാ'. 690
യുദ്ധമിപ്പൊഴും തത്ര കഴിഞ്ഞീലേ?'
യുദ്ധം പണ്ടേകഴിഞ്ഞു മഹാമതേ'. 691
നാളെയെന്നു കുറിച്ചു പിരിഞ്ഞിതോ?'
മൂളിയാനൊട്ടു മറ്റൊരു കൂട്ടമോ?' 692
എന്തുകാരണം പുത്രൻ വരാഞ്ഞതി'-
നെന്തുഞങ്ങളുണൎത്തിച്ചിടേണ്ടതും?' 693
ഉള്ളവണ്ണമശേഷം കഥിക്കവിൻ'
ഉള്ളിലേററം മടിയുണ്ടു ഞങ്ങൾക്കു'. 694
കള്ളന്മാരേ! പറയാഞ്ഞാൽ നിങ്ങളെ-
തള്ളിയങ്ങു പുറത്തു കളയുവൻ'. 695
"എങ്കിൽ ഞങ്ങളശേഷമുണൎത്തിക്കാം
സങ്കടപ്പെട്ടാലേതും ഫലമില്ലാ. 696
ലങ്കാനായക! നിന്റെ തനൂജനെ
ശങ്കകൂടാതെ കൊന്നു കപിവരൻ. 697
കണ്ടുപേടിച്ചു ഞങ്ങളുടൻതന്നേ
മണ്ടിയിങ്ങോട്ടു പോന്നു ധരിപ്പിപ്പാൻ. 698

രണ്ടുനാലെണ്ണം മാത്രം ഗമിച്ചതി-
ലുണ്ടു ശേഷിച്ചിട്ടെന്നു ധരിച്ചാലും!” 699
ഇത്തരം ഭടന്മാരും പറഞ്ഞോരു
പുത്രനാശത്തെ കേട്ട ദശാനനൻ 700
ചിത്രമായോരു സിംഹാസനത്തിൽനി-
ന്നത്തലോടേപതിച്ചു ധരിത്രിയിൽ. 701
ധീരനെങ്കിലുമന്നേരം രാവണൻ
നാരിമാരേക്കണക്കേ ചമഞ്ഞുപോയ്. 702
പാരിടത്തിലുരുണ്ടും പിരണ്ടുമ-
ങ്ങോരോരോ ചപലോക്തികൾ ചൊല്ലിയും 703
“ധീര! വീര! കുമാര! സുകുമാര!
മാരസുന്ദര! മാമകമായോരു 704
ധൈര്യ്യവും തവജീവനും കൊണ്ടു നീ
ദൂരത്തേതൊരു ദിക്കിൽ വസിക്കുന്നു?. 705
ഇന്ദുസുന്ദരമായോരു നിന്മുഖ-
ചന്ദ്രനിൽനിന്നു മന്ദംപൊഴിയുന്ന 706
മന്ദഹാസമാം ചന്ദ്രിക കാണാഞ്ഞി-
ട്ടെന്റെ നേത്രചകോരങ്ങൾ കേഴുന്നു. 707
എന്തിനായിട്ടിനി മമ ജീവിതം?
എന്തിനായിട്ടിനി മമ രാജ്യവും? 708
എന്തിനായിട്ടു വീര്യ്യവും ധൈര്യ്യവും?
എന്തിനായിട്ടു ഭൂതിയും ഖ്യാതിയും? 709
പാർത്തലത്തിൽ വളർന്നോരു കീർത്തിക്കു
പാത്രമായോരു നമ്മുടേ പുത്രനെ 71

ധൂൎത്തനാം കപി കൊന്നെന്നു കേൾക്കുമ്പോ-
ളെത്ര ചോരായ്മയുണ്ടു ശിവശിവ!" 711
ഇത്ഥമോരോന്നുരചെയ്തു ഖേദിച്ചു
പൃഥ്വിതന്നിൽ കിടക്കുന്നതാതനെ 712
സത്വരം ചെന്നു വന്ദിച്ചു ചൊല്ലിനാൻ
ഇത്തരം പുനരിന്ദ്രജിത്താദരാൽ. 713
"അല്ലയോ മമ താത! മഹാമതേ!
അല്ലലെല്ലാം മകലെ കളഞ്ഞാലും 714
വല്ലതെന്നാലു മച്ഛന്റെ മാനസ-
ശല്യമിന്നു പറിച്ചു കളയുവാൻ 715
വില്ലുമായിട്ടുചെന്നു ഞാൻ വൈകാതെ
നല്ലനല്ല ശരങ്ങൾ പ്രയോഗിച്ചു് 716
ഭല്ലൂകാധമൻ തന്നെ വധിക്കുവൻ
തെല്ലുനേരം ക്ഷമിച്ചിങ്ങിരുന്നാലും. 717
അല്ലെങ്കിൽ പുനരിപ്പോളവനെ ഞാൻ.
നല്ല പാശങ്ങൾകൊണ്ടു വലിച്ചുടൻ 718
ഉല്ലാസത്തോടു കൊണ്ടിങ്ങു പോരുവൻ
ഇല്ലതിന്നു നമുക്കൊരു സംശയം. 719
മല്ലലോചനമാക്കും ശിശുക്കൾക്കും
എല്ലാവൎക്കും കളിപ്പതിനായിട്ടു 720
നല്ല ചങ്ങലയിട്ടുടൻ നമ്മുടെ
മുല്ലമുട്ടിലൊരു ദിക്കിലിട്ടേക്കാം. 721
പല്ലിളിച്ചു വനങ്ങളിലോരോരോ
വല്ലികൾ തോറും നൂണു നടക്കുന്ന 722

ഭല്ലൂകാധമനാകുമവനെ ഞാൻ
നല്ല വള്ളികൾ കൊണ്ടു വരിഞ്ഞുടൻ 723
കല്യനാകും ഭവാനുടെ കാക്കൽവ-
ച്ചല്ലലെന്നിയേ താണു വണങ്ങുവൻ." 724
ഏവമങ്ങുരചെയ്തുടൻ വന്ദിച്ച
രാവണനുടെ ശോകം കളഞ്ഞവൻ 725
ദേവരാജപ്രതാപൻ മഹാബലൻ
രാവണി രഥമേറിപ്പുറപ്പെട്ടു. 726
ആയുധങ്ങളനേകമെടുത്തുകൊ-
ണ്ടായിരംകോടി രാക്ഷസവീരന്മാർ 727
ആയവനുടെ പിമ്പേ പുറപ്പെട്ടു
തോയരാശികണക്കെ പ്പരന്നിതു. 728
തേരിലേറിയൊരുവക രാക്ഷസ-
വീരർ വന്നു നിരന്നു ചുഴലവും. 729
വാരണത്തിൻ കഴുത്തിലൊരുവക
പാരിടത്തിൽ നടക്കുമൊരുവക. 730
വായുവേഗമാമശ്വമതിലേറി
പ്പായിച്ചുകൊണ്ടു മററൊരുകൂട്ടക്കാർ 731
കായനിർജ്ജിതകജ്ജലാദ്രിശൃംഗന്മാർ
മായാശാലികൾ മററും പലവക. 732
വാളുകൾ നല്ല വട്ടപ്പരിചകൾ
നീളമേറുന്നൊരു വകകുന്തങ്ങൾ 733
വില്ലുകളും ശരങ്ങളും ശൂലവും
നല്ലനല്ല ഗദകൾ കഠാരങ്ങൾ 734

മുൾത്തടികൾ മുസലം മുസൃണ്ഡികൾ
ചിത്തഭേദികളാകുന്ന ശല്യങ്ങൾ 735
ഇത്ഥമുള്ള പലവിധമായുധ-
സാർത്ഥമൊക്കെ കരത്തിലെടുത്തുടൻ 736
ഉദ്ധതരാം നിശാചരവീരന്മാർ
തത്ര വന്നു നിരന്നോരനന്തരം 737
വീരനായൊരു രാവണിയന്നേരം
ഭേരി കൊട്ടിയടിപ്പാൻ നിയോഗിച്ചു. 738
"തേരു നന്നായ് നടത്തുക നീ"യെന്നു
സാരഥിയോടു പാരാതെ കല്പിച്ചു. 739
സാരമായുള്ളൊരായുധസഞ്ചയം
തേരിലൊക്കെക്കരുതിയുറപ്പിച്ചു 740
മാരുതാത്മജൻ വാണീടും ദിക്കിനു
നേരേനോക്കിഗ്ഗമിച്ചു തുടങ്ങിനാൻ. 741
വാരിരാശികണക്കെപ്പരന്നോരു
ഭൂരിസേനയിളകിച്ചമഞ്ഞിതു. 742
തേരുരുളിന്റെ ഗംഭീരനാദവും
വാരണങ്ങടെ ഗർജ്ജിതഘോഷവും 743
ഘോരമാകുന്നൊരശനിനാദവും
വീരന്മാരുടെ വീരവാദങ്ങളും, 744
ഘോരമാകും ചെറുഞാണൊലിയുടെ
പാരമാകുന്നൊരാരവഘോഷവും, 745
വാരിദാരവം പോലെയിടയ്ക്കിടെ
ദാരുണങ്ങളാമട്ടഹാസങ്ങളും, 746

പാരമുള്ളിലഹംഭാവമുള്ളോരു
പൂരുഷരുടെ സിംഹനാദങ്ങളും, 747
പാരമിഷ്ടന്മാർ ദൂരെപ്പിരികയാൽ
പേരുചൊല്ലി വിളിക്കുന്ന ഘോഷവും, 748
ഭൈരവതരഹുങ്കാരനാദവും,
സ്വൈരസല്ലാപഘോഷവിശേഷവും, 749
പൂരിതാഖിലദേശാന്തരങ്ങളാം
ഭേരികൾ മുഴക്കീടുന്ന ഘോഷവും, 750
അന്നുനേരത്തെ ഘോഷങ്ങൾ ചൊല്ലുവാൻ
മതിപോരാ നമുക്കെന്നതേ വേണ്ടു. 751
രഥവാജിഗജാദി പടയുടെ
പദമോരോന്നെടുത്തങ്ങു വയ്ക്കുമ്പോൾ 752
ക്ഷിതിയെല്ലാമിടിഞ്ഞു പൊടിഞ്ഞുട-
നതിയായിപ്പറന്ന പൊടികൊണ്ടു് 753
വിധുബിംബം മറഞ്ഞുപോയന്നേരം.
ഉദധിജലമൊക്കെ കുഴമ്പായി. 754
ഉലകീരേഴും കീഴ്മേൽ മറിച്ചതി-
ബലശാലികൾ രാക്ഷസവീരന്മാർ. 755
ജ്വലനന്നുടെ നേരേ പടയ്ക്കായി
ശ്ശലഭങ്ങളടുക്കും കണക്കെയും, 756
കലയാനത്തലവനെ ക്കൊല്ലുവാൻ
കുഴിയാനകൾ ചെല്ലും കണക്കെയും, 757
വലുതായ പുലിയോടു പോരിനായ്
ചില മാനുകൾ ചെല്ലും കണക്കെയും, 758

ഗരുഡനുടെ നേരേ രണത്തിനാ-
യുരഗങ്ങളുടുക്കും കണക്കെയും, 759
രവിതന്നുടെ നേരെ തിമിരങ്ങൾ
അവിവേകേന ചെല്ലും കണക്കെയും, 790
പവമാനസുതനെജ്ജയിക്കുവാൻ
ജവമോടേ പുറപ്പെട്ടു രാക്ഷസർ. 791
കപിവീരൻ മരുവീടുമുദ്യാനേ
സപദി ബത! ചെന്നു നിറഞ്ഞുതേ. 762
അവർതന്നുടെ മദ്ധ്യേ വിളങ്ങിനാൻ
യുവരാജനാമിന്ദ്രജിത്തും തദാ. 763
മാരുതാത്മജൻ താനുമതുനേരം
പോരിനാരെയും കാണാഞ്ഞു ഖേദിച്ചു് 664
ഭൂരുഹങ്ങൾ പറിച്ചു കളകയും,
ഘോരമായിട്ടലറി നടക്കയും, 765
ഇങ്ങനെ തത്ര മേവുന്ന നേരത്തു്
അങ്ങു ദൂരത്തൊരു ഘോഷം കേൾക്കായി. 766
എന്തിതെന്നു നിരൂപിച്ചു നോക്കുമ്പോൾ
അന്തമില്ലാതരക്കരെ കാണായി. 767
ഹന്ത! ഹന്ത! സഫലം ദിനമെന്നു
സന്തോഷിച്ചു സപദി ഹനുമാനും. 768
അന്തകനുടെ തൃപ്തി വരുത്തുവൻ
അന്തരമില്ലതിനെന്നുറച്ചവൻ 769
ഉന്നതതരമായ മഹാമര-
മൊന്നു കയ്യിൽ പറിച്ചു പിടിച്ചുടൻ 770

പിന്നെ നാലഞ്ചലറി നിശാചര-
വൃന്ദമദ്ധ്യത്തിൽ പാഞ്ഞു കടന്നുടൻ 771
തച്ചുതച്ചൊക്കെക്കൊന്നു തുടങ്ങിനാ-
നിച്ഛയ്ക്കൊത്തതു കാട്ടിത്തുടങ്ങിനാൻ. 772
വാലുകൊണ്ടങ്ങടിക്കയും തന്നുടെ
കാലുകൊണ്ടു ചവിട്ടിയും കുത്തിയും, 773
കാലനെന്ന കണക്കെ നിശാചര-
മൂലവിച്ഛേദം ചെയ്തുതുടങ്ങിനാൻ. 774
ഒന്നടിക്കുന്ന നേരത്തു രാക്ഷസ-
രൊന്നിച്ചായിരമായിരം വീഴുന്നു. 775
വാലുകൊണ്ടൊന്നു വീശുന്നനേരത്തു
നാലുകോടി നിശാചരർ ചാകുന്നു. 776
അട്ടഹാസങ്ങൾ കേട്ടു ഭയപ്പെട്ടു
ഞെട്ടിവീണു വിറച്ചു മരിക്കുന്നു. 777
കണ്ണുരുട്ടി മിഴിക്കുന്നതു കണ്ടു
മണ്ണുകപ്പി മരിക്കുന്നിതു ചിലർ. 778
വർണ്ണിച്ചേററം കഥിക്കയുമല്ല ഞാൻ
എണ്ണമില്ലാതെ ചത്തിതു രാക്ഷസർ. 779
ആയുധങ്ങളനേകം പ്രയോഗിച്ചാൽ
വായുപുത്രനു കുസലില്ലതുമേ. 780
ആയതുകൊണ്ടു ദേഹം മുറികയി-
ല്ലായതാക്ഷനാം രാമന്റെ വൈഭവാൽ. 781
ഒന്നുകൊണ്ടുമെളുതല്ല മാരുത-
നന്ദനനോടു നിന്നു പൊരുതുവാൻ. 732

അന്നുതൊട്ടു രജനീചരന്മാൎക്കു
ചെന്നുകൂടി വലുതായൊരാപത്തു. 783
ഉന്നതമായ കാട്ടിലൊരു മഹാ-
വഹ്നിചെന്നു പിടിച്ചതുപോലെയും, 784
മാനശാലിയായുള്ളൊരു സിംഹത്താ-
നാനക്കൂട്ടത്തിൽ പുക്കതുപോലെയും 785
മാനുകളുടെ കൂട്ടത്തിലേറ്റവും
ഹീനനാം പുലി പുക്ക കണക്കെയും, 786
മാനവേന്ദ്രന്റെ ദൂതൻ നിശാചര-
സേനയൊക്ക മുടിച്ചു തുടങ്ങിനാൻ. 787
ക്രുദ്ധനായിട്ടുമിന്ദ്രജിത്തന്നേരം
ഇത്തരം ഹനൂമാനോടുരചെയ്തു:— 788
"സിദ്ധനല്ലാത്ത മക്കടാ! നിന്നുടെ
ഉദ്ധതത്വമിതെല്ലാമിരിക്കട്ടെ. 889
കാടുകൾതോറുമങ്ങോട്ടുമിങ്ങോട്ടും
ചാടിയോടിത്തകൎത്തുനടക്കുന്ന 790
മൂഢനാം കപികീടക നിന്നുടെ
പാടവമിഹ കൂടുമോ ദുർമ്മതേ! 791
ശുദ്ധകീർത്തികളാകുന്ന രാക്ഷസ-
പ്രൌഢർ തിങ്ങി നിറഞ്ഞൊരു ലങ്കയിൽ 792
ആടലെന്ന്യേ കടക്കുകകാരണം
മൂഢ! നിന്നുടെ നാശമടുത്തിപ്പോൾ 793
വിക്രമികളാം ഞങ്ങളെ പേടിച്ചു
ശക്രനാദികൾ ദേവകളൊക്കവേ 794

വാക്കൈപൊത്തി വെളിയിലൊരടിക്കിൽ
നിൽക്കേയുള്ളു നടക്കമാറില്ലെടാ. 795
പണ്ടു നമ്മുടെ താതൻ ദശാനന_
നണ്ടർകോനെജ്ജയിച്ചു നടേയവൻ 796
കണ്ടുകൊണ്ടു മിഴിച്ചങ്ങു നിൽക്കവേ.
കൊണ്ടുപോന്നിതു കല്പകത്തൈക്കളെ 797
നട്ടനന്നായ് വളൎത്തി വഴിപോലെ
പുഷ്ടി വേണ്ടുന്നതെല്ലാം വരുത്തീട്ടു 798
ചട്ടമായതിലുണ്ടാകും പൂക്കളെ
കട്ടുപോകാതിരിപ്പതിനായിട്ടു 799
നിഷ്ഠുരതരന്മാരായ രാക്ഷസ_
ക്കൂട്ടത്തേയും സരസം നിറുത്തിച്ചു 800
തൊട്ടീടുന്ന പുരുഷന്റെ കൈവിരൽ
വെട്ടണമെന്നു ചട്ടവും കെട്ടിനാൻ. 801
ചാരുവാമീടുമുദ്യാനമിന്നതിൽ
സൂൎയ്യനും നിജരശ്മി ചുരുക്കിയോൻ 802
ഒന്നു ഭീതി കലൎന്നു നടക്കുന്നു.
ഇങ്ങനേയൊക്കെ രക്ഷിച്ചുപോരുന്ന 803
ഭംഗി ചേൎന്നോരുപവനവൃക്ഷങ്ങൾ
ഞങ്ങളാരെയും ശങ്കിച്ചിടാതെ നി 804
ഭഞ്ജനം ചെയ്വാനെന്തൊരു കാരണം?
പേടി ഞങ്ങളെ ഇല്ലായ്കകൊണ്ടിട്ടോ? 805
പാടവമിഹ കാട്ടുവാനായിട്ടോ?
കാട് കണ്ടാൽ സഹിച്ചുകൂടാഞ്ഞിട്ടോ? 806

മൂഢതകൊണ്ടു ചെയ്തുപോയെന്നതോ?
കഷ്ടകർമ്മങ്ങളിങ്ങനെയോരോന്നു 807
ധൃഷ്ടതയോടു കാട്ടിയ നിന്നെ ഞാൻ
പിഷ്ടപേഷണം ചെയ്യുവനല്ലെങ്കിൽ 808
ഇഷ്ടപേരല്ലെനിക്കെന്നറിക നീ.
കട്ടകള്ളനെപ്പോലേ പിടിച്ചു ഞാൻ 809
കെട്ടിനന്നായ്മുറുക്കി വരിഞ്ഞുടൻ
നിഷ്ഠുരമായ ഭൂമീതലത്തിങ്കൽ 810
ഇട്ടു നിന്നെ വലിച്ചങ്ങിഴച്ചുടൻ
കൊട്ടിഘോഷിച്ചു കൊണ്ടുപോയ് നമ്മുടെ 811
പുഷ്ടശോഭ കലർന്നോരു മന്ദിരേ
ഒട്ടും താമസിയാതങ്ങു കൊണ്ടുപോ- 812
യിട്ടു ചങ്ങല കൊണ്ടു തളച്ചുടൻ
കുട്ടികൾക്കു കളിപ്പതിനായിട്ടു 813
വട്ടംകൂട്ടിക്കൊടുക്കുവൻ വൈകാതെ.
പൊട്ടനാകുന്ന നീയുമതുനേരം 814
പട്ടിണിയിട്ടു പല്ലുമിളിച്ചുടൻ
പട്ടിപോലേ പരവശനായിട്ടു 815
കാട്ടും ഗോഷ്ഠികളൊക്കവേ കണ്ടിടാം.
കാട്ടരുതാതെയുള്ളോരു കർമ്മങ്ങൾ 816
കാട്ടുവാൻ മടിയില്ലാത്ത നിന്നുടെ
ധാർഷ്ട്യമെല്ലാമടക്കാതെ രാക്ഷസ- 817
ശ്രേഷ്ഠനന്ദനൻ ഞാനടങ്ങീടുമോ?
കാട്ടിൽച്ചാടിത്തകർത്തു നടക്കും നീ 818

നാട്ടിൽ വന്നു കടന്നുടനാരൊന്നു
കാട്ടിയാലതു ചോദിപ്പാൻ നിന്നുടെ 819
കൂട്ടത്തിങ്കലൊരുത്തരുമില്ലയോ?
ചാട്ടമൊന്നു പിഴച്ചുകകൊണ്ടു നിൻ 820
ജ്യേഷ്ഠനുമനുജന്മാരുമൊന്നിച്ച്
ആട്ടിപ്പാർച്ചുകളകനിമിത്തമായ് 821
കാടുതോറും തിരത്തു നടക്കയോ?
ബാലനായിട്ടുമക്ഷകുമാരനെ 822
കാലമന്ദിരം തന്നിലയച്ചതും,
ബാലസാലങ്ങളൊക്കെപ്പറിച്ചു നീ 822
മൂലവിച്ഛേദമമ്പോടു ചെയ്കതും,
പാലനം ചെയ്തുമേവുന്ന കിങ്കര- 824
ജാലത്തെക്കൊലചെയ്തു മുടിച്ചതും,
ലീലാശൈലങ്ങൾ തച്ചുതകർത്തതും 825
കാലദോഷം നിനക്കു വരികയാൽ
നാലുനാഴികയ്ക്കുള്ളിലിതിൻ ഫലം 826
സ്ഥൂലബുദ്ധേ! നിനക്കറിയായ്വരും."
മന്ദഹാസവും ചെയ്തു ഗംഭീരമാ- 827
യൊന്നുരചെയ്തു മാരുതനന്ദനൻ:—
"മന്ദബുദ്ധേ! ജളാശയ! ദുർമ്മതേ! 828
നന്നുനന്നിതു നിന്നുടെ ദുർമ്മോഹം
നിന്നെപ്പോലെയൊരായിരം വീരന്മാ- 829
രൊന്നിച്ചെന്നുടെ നേരേ വരികിലും
നിന്നു നേരേ പൊരുവതിനാളു ഞാ- 820

നെന്നതുകൊണ്ടു നിന്നെബ്ഭയമില്ല.
രാമചന്ദ്രകടാക്ഷാമൃതത്തിനു 831
ധാമമാകും നമുക്കൊരു ദിക്കിലും
ആമയങ്ങൾ ഭവിക്കമാറില്ലെടാ 832
കാമിതങ്ങൾ ലഭിക്കായ്കയുമില്ല
കണ്ടതില്ലയോ നമ്മുടെ വീര്യത്തെ 833
കണ്ടാലുമറിഞ്ഞീടാത്തതെന്തെടാ!
രണ്ടടി തവ കൊള്ളുന്നനേരത്ത് 834
ഉണ്ടായിട്ടും പരമാൎത്ഥമൊക്കയും.
വീരവാദങ്ങളോരോന്നു ചൊല്ലീട്ടു 835
കാൎയ്യമെന്തുള്ളു കാണാമശേഷവും.
വീരനെങ്കിലോ പോരിനു പാരാതെ 836
നേരെ വന്നാലും നേരം കളകൊല്ല."
മാരുതിയുടെ ഗീരുകൾ കേട്ടതി 837
ധീരനാകുന്നൊരിന്ദ്രജിത്തും തദാ
മാരിപോലെ ശരങ്ങളതിൎത്തി- 838
ഘോരമായ സമരം തുടങ്ങിനാൻ.
നേരേവന്നിട്ടുമസ്ത്രങ്ങളൊക്കവേ 839
പാരാതങ്ങു പിടിച്ചു തെരുതെരെ
വീരനോരോരോ ദിക്കിലെറിഞ്ഞുടൻ 830
ദൂരവേ തന്നെ നിന്നു കുറേനേരം
അമ്പുകളൊന്നും കാണാഞ്ഞു കോപിച്ചു- 841
ങ്ങമ്പതു ശരമൊപ്പം പ്രയോഗിച്ചു
വമ്പനാകുമവനുമൊരു മര- 842

ക്കൊമ്പെടുത്തു തടുത്തു ശരങ്ങളെ
കീറീടേണ്ടമൂടലെന്നു കല്പിച്ചു 843
നൂറു ബാണങ്ങളൊന്നിച്ചയച്ചപ്പോൾ
പാറയൊന്നങ്ങെടുത്തു പിടിച്ചുടൻ 844
മാറിലേല്ക്കാതെ നിന്നു ഹനുമാനും.
ആയതു കണ്ടു കോപിച്ചു രാവണി 845
ആയിരം ശരമൊപ്പം പ്രയോഗിച്ചു
ആയതൊക്കയുമൊന്നിച്ചു തന്നുടെ 846
വായിലാക്കിക്കടിച്ചങ്ങു തുപ്പിനാൻ.
പത്തുനൂറു സഹസ്രം വിശിഖങ്ങൾ 847
ഒത്തു നേരേ പ്രയോഗിച്ചു രാവണി
വിസ്തൃതമായ മാറിടം കാട്ടിക്കൊ- 848
ണ്ടത്തലേതുമേയെന്നിയേ മാരുതി
"എത്രയെങ്കിലും കൊള്ളാം പ്രയോഗിച്ചാൽ 849
ചിത്തഖേദമെനിക്കില്ലൊരുതെല്ലും
ഇത്തിരിനേരം ചെല്ലുമ്പോൾ നിന്നുടെ 850
ഹസ്തത്തിന്നു തളച്ചു ഭവിച്ചിടും
അത്രനേരവുമത്ര ഞാൻ നിന്നേക്കാം 851
സത്വരം ശരജാലമുതിർത്താലും
മിത്രവംശപ്രദീപപ്രസാദത്താൽ 852
ശസ്ത്രഭീതി നമുക്കില്ല സംഗരേ."
ഇത്തരമുരചെയ്തു പവമാന- 853
പുത്രനേതുമിളകാതെ നിന്നപ്പോൾ
പത്രികൾകൊണ്ടു വർഷം തുടങ്ങിനാൻ. 854

ശക്തനാകുന്ന രാവണി രാക്ഷസൻ
ദ്രാഘീയസ്തരമായൊരു പർവ്വതേ 855
മേഘസഞ്ചയം വർഷിച്ചിടുംപോലെ
മേഘനാദന്റെ ബാണഗണമെല്ലാം 856
മോഘമായിതു മാരുതപുത്രനിൽ.
അത്തുനേരത്തഞ്ജനാനന്ദനൻ 857
അതിവേഗേന ചാടിയടുത്തുടൻ
രഥവാജി കൊടിയും കൊടിമരം 858
രഥമെന്നിവ തച്ചു തകർത്തുടൻ
അരികത്തു മരുവുന്ന സൂതനെ 859
കരംകൊണ്ടു കഴുത്തിൽ പിടിച്ചുടൻ
ഒരു കുത്തങ്ങു കുത്തിയതിൽപ്പിന്നെ 860
ഉരയാടിലവനെന്നതേ വേണ്ടു
ഇരുപേരുമൊരുമിച്ചതുനേരം 861
പരിചോടു സമരം തുടങ്ങിനാർ.
വിരുതേറും മരുത്തിന്റെ നന്ദനൻ 862
കരതാഡനം കൂട്ടിത്തുടങ്ങിനാൻ
ഖരമാകും നഖരനിചയത്താൽ 863
സുരവൈരിയെ മാന്തിപ്പിളർന്നവൻ
അരുണദ്രവധാതുസമേതനാം 864
ഗിരിരാജനോടൗപമ്യമുണ്ടാക്കി.
അരനാഴിക നേരംകൊണ്ടേററവും 865
പരവശതരനാക്കി മാരുതി
സുരസിദ്ധമുനിജനമൊക്കയും 866

സുരവർത്മനി വന്നു നിറഞ്ഞുടൻ
സുരദാനവയുദ്ധത്തിനെക്കാട്ടിൽ 867
പരമതരദാരുണമാംരണം
പരിചോടങ്ങു കണ്ടുകണ്ടേററവും 868
കരളിങ്കലതിവ വളർന്നോരു
പരമാനന്ദവാരിധിതന്നുടെ 869
തിരകളിൽ മുഴുകി മരുവിനാർ.
അധികബലവീര്യനാമഞ്ജനാ- 870
സുതൻതന്നുടെ മുഷ്ടിപ്രഹരത്താൽ
രുധിരാരുണമൂർത്തിയാം രാവണി 871
വിധുരതരനായിക്ഷണംകൊണ്ടു്
ഇനിയെന്തോരുപായമെന്നിങ്ങനെ 872
മനസി ബത! ചിന്ത തുടങ്ങിനാൻ.
വനചാരിയാം വാനരമെങ്കിലും 873
അനഘഭുജവീര്യനിവനെന്നെ
ഹനനമിഹ ചെയ്യുമൊരിത്തിരി 874
കനിവില്ലാതെയുള്ളോരു കശ്മലൻ
അനുജനു തുണയായിട്ടെന്നെയും 875
അനുയാത്രയയയ്ക്കുമിവനിപ്പോൾ
വിധിദൈവതമസ്ത്രമയച്ചുടൻ 876
അതിദുർമ്മതിയാകുമിവനെ ഞാൻ
പ്രതിബന്ധിച്ചുകൊണ്ടിങ്ങു പോരുവൻ 877
പ്രതിബന്ധിപ്പാനാരാനുമാളാമോ?
ഇതി ചിന്തിച്ചുറച്ചുടനിന്ദ്രജി- 878

ത്തതി ദുർവ്വാരമായിടും ബ്രഹ്മാസ്ത്രം
അഭിമന്ത്രിച്ചയച്ചപ്പോൾ മാരുത- 879
സുതനായതനുസരിച്ചീടിനാൻ.
വിധിതന്നുടെ വൈഭവം ലംഘിപ്പാൻ 880
മധുശാസനൻപോലുമെളുതാമോ?
മതിമാനായ മാരുതപുത്രനി- 881
ന്നിതു കൊണ്ടേതു ഹാനി വരാനുള്ളു.
അംഹിതപ്രതിമുക്തമതായുള്ള 882
ദ്രുഹിണാസ്ത്രമതിനുടെ വൈഭവാൽ
അഹമെന്നതുമന്യമെന്നുള്ളതും 883
ഗ്രഹിയാതെയാഃസ്വായി കുറേനേരം.
"ക്ഷിതിമണ്ഡലേ വീണു കിടക്കുന്നോ- 884
രതിനിസ്സാരനാകും കുരങ്ങിനെ
പ്രതിബന്ധിച്ചുകൊള്ളുവിൻ നിങ്ങ"ളെ- 885
ന്നതിവീരൻ നിയോഗിച്ചു രാവണി.
ഭടരൊക്കയുമിങ്ങിനേ രാവണി- 886
യുടെ കല്പന കേട്ടോരനന്തരം
ഝടിതി ബത! പാശവുമായിട്ട- 887
ത്തടിയന്റെ സമീപത്തു ചെന്നപ്പോൾ
കടുകോപിയാമഞ്ജനാപുത്രന്റെ 888
തുടുതുടെ മിഴിച്ച നയനവും,
വടിവേറീടും കൈലാസപർവ്വത- 889
ത്തൊടു തുല്യമായീടും ശരീരവും,
കടിലതരബാലശശധര- 890

സ്ഫുടഭീഷണദംഷ്ട്രായുഗളവും,
നിടിലോജ്ജ്വലഭ്രുകുടീഭംഗവും, 891
തടിച്ചേറ്റമുരുണ്ട ഭുജങ്ങളും,
കഠിനതരഭാവവും കണ്ടുടൻ 892
കടിക്കൂട്ടമിവനെന്നു കല്പിച്ചു
തുട രണ്ടും വിറപ്പിച്ചു പേടിച്ചു് 893
തൊടുവാൻ ശക്തനായീലൊരുത്തനും.
രോഷഭീഷണൻ രാവണി ചൊല്ലിനാൻ:— 894
"ഭീഷണി കണ്ടു പേടിച്ചുനില്ക്കാതെ
ഭോഷന്മാരേ! കപികുലകീടനെ 895
ഈഷലെന്യേ പിടിച്ചങ്ങു കെട്ടുവിൻ
മോഷണംചെയ്വാൻ വന്നോരു കള്ളനെ 896
പാഷാണത്തിൽ വലിച്ചങ്ങിഴക്കുവിൻ
ഏഷ രാവണി ഞാനിഹ നില്ക്കുമ്പോൾ 897
വൈഷമ്യമിതിനെന്തു ഭടന്മാരേ!
ഘോഷിച്ചാർത്തു വിളിച്ചങ്ങു ചെന്നുടൻ 898
തോഷമോടെൻെറ താതനെ കൂപ്പുവിൻ.
ഭീഷിതാരിയാമച്ഛൻ തരുന്നോരു 899
ഭൂഷണങ്ങളെ മേടിച്ചുകൊള്ളുവിൻ!"
ദുഷ്ടനാകുമവനുടെ വാക്കുകൾ 900
കേട്ടനേരത്തു രാക്ഷസന്മാർ ചിലർ
ഒട്ടു പേടിയകന്നെന്നു ഭാവിച്ചു 901
തൊട്ടുനോക്കിനാർ ചെന്നു പതുക്കവേ.
മാരുതാത്മജനന്നേരം ബ്രഹ്മാസ്ത്ര- 902

മോചനം ബത! വന്നുവെന്നാകിലും
രാക്ഷസേന്ദ്രനെക്കാണണമെന്നിട്ടു 903
തൽക്ഷണമവനേതുമിളകീലാ.
ഭാവഭേദമതൊന്നുമേ കാണാഞ്ഞു 904
സാവധാനം കലന്നു ഭടന്മാരും
നീളമേറും കയറുകൾകൊണ്ടന്നു 905
മേളമോടേ മുറുക്കിവരിഞ്ഞുടൻ
തണ്ടുകെട്ടി ഞെരുങ്ങിയെടുത്തിതു 906
രണ്ടുഭാഗത്തുമായിരം വീരന്മാർ
തണ്ടുതപ്പികൾ ഗർവ്വും ഭാവിച്ചു- 907
കൊണ്ടു യാത്ര തുടങ്ങി പതുക്കവേ.
"കൊണ്ടുകൊണ്ടാലുമെന്റെ മിടുക്കെ"ന്നും 908
ശുണ്ഠന്മാരവർ തമ്മിൽ പറകയും
"മിണ്ടാതങ്ങു നടക്കക താ"നെന്നും 909
"മിണ്ടിയാലെന്തു ചേതം തനിക്കെ"ന്നും
"കണ്ടമേനികൾ ചൊല്ലുന്നവരുടെ 910
ചുണ്ടു ചെത്തുവാൻ കല്പനയുണ്ടെ"ന്നും
"വേണ്ടാതിങ്ങനെയോരോന്നു ചൊല്ലാതേ 911
വേണ്ടുംഡിക്കിന്ന പൊയ്യൊൾക നീ"യെന്നും
ആത്മശ്ലാഘിച്ചു കൊട്ടിത്തകർത്തുകൊ- 912
ണ്ടാസ്ഥയോടവരാസ്ഥാനേ മേവീടും
കീർത്തിമാനായ രാവണൻതന്നുടെ 913
കാൽത്തളിരിങ്കൽ വച്ചു വണങ്ങിനാർ.
നന്ദനനാകുമിന്ദ്രജിത്തും തദാ 914

ചെന്നു താതനെ നന്നായ്വണങ്ങിനാൻ.
"നന്ദന! തവ നന്നായ്വരികെ"ന്നു 915
നന്ദിയോടേയനുഗ്രഹമേകിനാൻ.
രാക്ഷസന്മാർ നിറഞ്ഞ സഭാമദ്ധ്യേ 916
രാക്ഷസേശ്വരനാകും ദശാസ്യനെ
ഉന്നതമായ സിംഹാസനം തന്നിൽ 917
ധന്യതയോടു മേവുന്നതു കണ്ടു
ചിന്തചെയ്തു പവമാനനന്ദനൻ 918
ഹന്ത! കഷ്ടമിവരുടെ മുമ്പിൽ ഞാൻ
നിന്നു കാര്യം പറയുന്നനേരത്തു 919
നിന്ദിച്ചീടുമീ രാക്ഷസരൊക്കവേ
വന്ദ്യനാകുന്ന നമ്മുടെ സ്വാമിക്കും 920
വന്നീടുമല്ലോ കിഞ്ചന പോരായ്ക
താഴത്തിങ്ങൊരു ദിക്കിലിരിക്കിലോ 921
താഴ്ചയുണ്ടു വരുവാനതുകൊണ്ടു്,
ചിത്തരംഗത്തിലിത്തരം ചിന്തചെ- 922
യ്തുത്തമോത്തമനായ കപിവരൻ
അത്യന്തായതമായൊരു വാലുകൊ- 923
ണ്ടുത്തുംഗമൊരു സിംഹാസനം തീർത്തു
കൈലാസാദ്രിശിഖരമതിന്മീതേ 924
കാലകാലനിരുന്നരുളും പോലേ
വാലുകൊണ്ടു ചമച്ചൊരു പീഠത്തിൻ- 925
മേലെ മേവിനാൻ മാനിയാം മാരുതി.
"ഉമ്പർകോൻതാനുമമ്പോടു കമ്പിടും 926

വമ്പനാമെൻെറ മുമ്പിൽ വന്നിങ്ങനെ
ഡംഭ കാട്ടുന്നതാരെന്നുമത്ര തേ 927
കിംപ്രയോജനമെന്നതും ചോദിപ്പിൻ!"
കിങ്കരന്മാരോടിങ്ങനേ കല്പിച്ചു 928
ലങ്കാനായകനായതു കേട്ടവർ
എങ്കിൽഞാൻവേണം ഞാൻവേണംചോദിപ്പാൻ
എന്നു നിശ്ചയിച്ചെല്ലാരുമൊന്നിച്ചു
മാരുതിയുടേ നേരേ കുടന്നു നി- 930
"ന്നാരു നീയെ"ന്നു ചോദിപ്പാനായിട്ടു്
ആരംഭിച്ചൊരു നേരം കപികുല- 931
വീരനാമവനിങ്ങനേ ചൊല്ലിനാൻ:—
"ദൂരത്തങ്ങോട്ടു മാറുവിൻ,നിങ്ങളോ- 932
ടാരൊടുമഹം ചൊല്ലുകയില്ലെടാ
ധീരനാകുന്ന രാക്ഷസരാജനോ- 933
ടാരും കേൾക്കാതെ ചോദിപ്പാനൊന്നുണ്ടു്."
എന്നിവണ്ണമുരചെയ്തു മാരുത- 934
നന്ദനൻ ദശകന്ധരൻതന്നോടു്
മന്ദഹാസവുംചെയ്തു സാദരാൽ 935
മന്ദമങ്ങുരചെയ്തു തുടങ്ങിനാൻ:—
"അല്ലേ രാക്ഷസരാജ! മഹാമതേ! 936
നല്ല സൌഖ്യമതല്ലേ ഭവാനിപ്പോൾ?
അല്ലലെന്താനുമുണ്ടോ വിശേഷിച്ചു് 937
തെല്ലുസങ്കടമുണ്ടെന്നു തോന്നുന്നു.
ഫലമില്ലാതെ യുദ്ധേ മരിച്ചോരു 938

ബലശാലിയാം നിന്നുടെ പുത്രന്റെ
തിലകകർമ്മങ്ങളെല്ലാം കഴിഞ്ഞിതോ? 939
കുലമെല്ലാം മുടിക്കുന്ന കശ്മല!
ഇനിയാപത്തിതിൽപ്പരമോരോന്ന- 940
ങ്ങനവധി വരുവാനിരിക്കുന്നു.
മനതാരിങ്കൽ നന്നായ്ക്കരുതിക്കൊ- 941
ണ്ടനുവേലവും സൂക്ഷിച്ചു പാർത്താലും!
വലുതാകുമനർത്ഥങ്ങളോരോന്നു 942
തലയിൽ വന്നു കേറുന്നതിൻമുമ്പേ
പല യത്നങ്ങൾ ചെയ്തിട്ടും നീക്കണം 943
ഫലമില്ലെടോ പിന്നെ വിചാരിച്ചാൽ.
ഫണിദഷ്ടനാം പൂരുഷന്റെ വിഷം 944
പണിപ്പെട്ടിട്ടും വേഗമിറക്കാതേ
അണുമാത്രമതൊന്നു മടിക്കുകിൽ 945
ക്ഷണമാത്രേണ ജീവൻ നശിച്ചിടും.
കുലധർമ്മം വെടിഞ്ഞു നടക്കുന്ന 946
ഖലലോകത്തിനെല്ലാമൊടുക്കത്ത്
കുലനാശം ഭവിക്കുമെന്നോർത്താലും 947
നലമോടു നിശാചരപുംഗവ!
മനുവംശപ്രദീപന്റെ ഭാര്യയാം 948
ജനകാത്മജയാകുന്ന ദേവിയെ
വനസീമനി വന്നു നീ കട്ടതും 949
മനസി തവ നന്നെന്നു തോന്നുന്നോ?
ഭുവനത്തിനു മൂന്നിനും സാക്ഷിയാം 950

രവിവംശപ്രദീപനാം രാമനും
പ്ലവഗേശ്വരൻ സുഗ്രീവനും കൂടി 951
തവ വംശമശേഷം മുടിച്ചീടും.
അവർ ചൊല്ലിയയച്ചൊരു ദൂതനെ- 952
ന്നറിക ഭവാനെന്നെ ദശാനന!
അറിവേറ്റം കുറഞ്ഞൊരു നിന്നോടു 953
പറഞ്ഞാൽ ഫലമില്ലെന്നതാകിലും
കുറഞ്ഞൊന്നു ഗുണദോഷമായിട്ടു 954
പറയാമതു കേട്ടാലും രാവണ!
അറിവേറ്റം പെരുത്ത ജനത്തിനു- 955
മറിയാതെയബദ്ധം പിണഞ്ഞുപോം
ഇനിയെങ്കിലും വൈകാതെ ചെന്നുടൻ 956
ജനകാത്മജയാകുന്ന സീതയെ
മനുവംശപ്രദീപനു നൽകി നീ 957
വിനയമൊടു വന്ദിച്ചുകൊള്ളുക
വിരവോടിതു ചെയ്യുവെന്നാകിലോ 957
വരം നൽകും നിനക്കു രഘൂത്തമൻ
കുറഞ്ഞൊന്നു മടിച്ചുവെന്നാകിലോ 958
കുലമെല്ലാം മുടിക്കുമസംശയം!
ഖരദൂഷണന്മാരുടെ ചോരയെ 959
പരിചോടു കുടിച്ചു മദിച്ചൊരു
ശരമിന്നു രഘൂത്തമൻ തന്നുടെ 960
കരം തന്നിലിരിക്കുന്നു രാവണ!
വാലിന്മേൽ നിന്നെ കെട്ടി വലിച്ചുടൻ 961

നാലുദിക്കിലും ചാടിനടന്നൊരു
ബാലിയെബ്ഭത നിഗ്രഹം ചെയ്തോരു 962
ബാണവുമുണ്ടു സ്വാമി കരത്തിങ്കൽ,
അന്യായങ്ങൾ പലതും പ്രവൃത്തിച്ചു 963
ദുർന്നയനിധിയാകുന്ന നിന്നെയും
കൊന്നു ചോര കുടിക്കേണമെന്നതു 964
നന്നായ്മോഹിച്ചു മേവുന്നിതസ്ത്രം.
ബാണമേററു മരിക്കാതെ രാമന്റെ 965
പ്രാണവല്ലഭ തന്നെക്കൊടുത്തു നീ
കാണിനേരം കളയാതെ തൽപദേ 966
വീണു നന്നായി വന്ദിച്ചുകൊള്ളുക."
ശത്രുപക്ഷം പ്രശംസിച്ചുംതന്നെക്കൊ- 967
ണ്ടേത്രയും ബഹു ദൂഷണമായിട്ടും
ഇത്ഥമോരോന്നധിക്ഷേപം കേട്ടുടൻ 968
ക്രുദ്ധനായിച്ചമഞ്ഞു ദശാനനൻ.
"ഉള്ളിലേററവും ഭള്ളാടിച്ചുടൻ 969
കൊള്ളിവാക്കുകളിങ്ങനെ ചൊല്ലുന്ന
കള്ളനാകും കുരങ്ങിനെ വെട്ടിയ- 970
ങ്ങുള്ളിനൊപ്പം നുറുക്കുവിൻ വൈകാതെ."
കല്പനകളതിങ്ങനെ കേട്ടപ്പോൾ 971
അല്പമെങ്കിലും സംശയിച്ചീടാതെ
ക്ഷിപ്രം ചെന്നങ്ങടുത്തു ഭടജനം 972
അപ്പോൾ ചെന്നു തടുത്തു വിഭീഷണൻ,
രാവണനെത്തൊഴുതങ്ങുര ചെയ്തു:— 973

"കേവലമൊരു കാൎയ്യത്തെച്ചെയ്യുവാൻ
സാവധാനമായ് ചിന്തിച്ചുരയ്ക്കാം ഞാൻ 974
ഏവനെങ്കിലുമാപത്തു വന്നീടും
ദൂതനിഗ്രഹം ചെയ്കയെന്നുള്ളതു് 975
ഏതുജാതിക്കുമില്ലാ വിധിച്ചിട്ടു്
വേദശാസ്ത്രനിഷിദ്ധമാം കൎമ്മത്തെ 976
ചെയ്തീടുന്നോൻ നരകേ പതിച്ചീടും
ദൂതനെക്കൊല ചെയ്യുന്ന പൂരുഷൻ 977
പാതകിമാരിൽ മുമ്പനെന്നോൎക്കണം
നീതിശാലികൾക്കീവിധം കൎമ്മങ്ങൾ 978
ചെയ്തുകൂടാ നിനച്ചാലൊരുനാളും
അത്രയുമില്ലവനെയൊരുത്തനെ 979
മാത്രമിങ്ങു വധിച്ചാലതുകൊണ്ടു
അത്രകാൎയ്യം നമുക്കെന്തതും പിന്നെ 980
ചിത്തതാരിൽ വഴിപോലെ ചിന്തിക്ക.
ദുൎയ്യശസ്സു ഭവിക്കുകയല്ലാതെ 981
കാൎയ്യമെന്തിതുകൊണ്ടു നമുക്കുള്ളു?
ആൎയ്യ! രാവണ! വീര! ഭവാനൊട്ടും 982
കാൎയ്യബോധമതില്ലാത്തോനല്ലല്ലോ!."
ഭക്തനാകും വിഭീഷണൻ തന്നുടെ 983
യുക്തിയുക്തവചനങ്ങൾ കേട്ടപ്പോൾ
ചിത്തതാരിങ്കൽ ബോധിച്ചു രാവണൻ 984
ഇത്ഥമങ്ങുരചെയ്താനനന്തരം:—
"എങ്കിലസ്തു; വധിക്കേണ്ടാ; രാമൻെറ- 985

കിങ്കരനാമിവനുടെ വാലിന്മേൽ
ശങ്കകൂടാതെ വഹ്നി കൊളുത്തുവിൻ 986
ശിങ്കിയാടിപ്പിൻ ലങ്കാപുരം തന്നിൽ.
വാനരങ്ങൾക്കു വാലിനു കിഞ്ചന 987
ഹാനി വന്നാലതിൽപ്പരം മറെറാരു
ദൈന്യമില്ലെന്നു കേട്ടിരിപ്പു ഞാനും 988
നൂനമിന്നിതു നല്ലൊരു കൌശലം.”
കുണ്ഠഭാവമൊഴിഞ്ഞു തദാ ദശ- 989
കണ്ഠനിങ്ങനെ കല്പിച്ച നേരത്തു
മുണ്ടു, പട്ടു, പുടവകളെന്നിവ 990
കൊണ്ടുവന്നുതുടങ്ങി പലവിധം
രണ്ടുഭാഗത്തും നിന്നു വസനങ്ങൾ 991
കൊണ്ടു രാക്ഷസർ ചുററിത്തുടങ്ങിനാർ.
നീണ്ടുരുണ്ടു തടിച്ചൊരു പുച്ഛത്തെ 992
വേണ്ടുവോളവും നീട്ടിനാൻ മാരുതി.
കൊണ്ടുവന്നതശേഷവും ചുററീട്ടും 993
രണ്ടുകാലിട വാലുണ്ടവശിഷ്ടം,
മണ്ടിച്ചെന്നിതു പിന്നെയും രാക്ഷസർ 994
കൊണ്ടുവന്നു വളരെ വസനങ്ങൾ
ഊററമേററവുമുള്ളോരവനുടെ 995
ഏററം നീണ്ടു കിടക്കുന്ന വാലിന്മേൽ
ചുററിച്ചുററിക്കരങ്ങൾ തളർന്നവർ 996
ചുററും നിന്നു മിഴിച്ചു തുടങ്ങിനാർ.
വാലിനേതുമവസാനം കാണാഞ്ഞു 997

തൈലം കൊണ്ടന്നൊഴിച്ചു നനച്ചുടൻ
പാവകനെ ക്കൊളുത്തീ പതുക്കവേ 998
സാവധാനമിരുന്നു ഹനുമാനും.
സീതതൻെറ സമാധിബലംകൊണ്ടും 999
പാതിവ്രത്യപ്രഭാവമതുകൊണ്ടും
വീതിഹോത്രനതുനേരമേററവും 1000
ശീതനെന്നതു തോന്നി ഹനുമാനും.
ജ്വാലാമാലാസമേതനായ് നിന്നിതു 1001
വാലിന്മേലതു നേരമനലനും.
കൈലാസാദ്രി സമാനമാം ദേഹത്തെ 1002
നാലിലൊന്നു ചുരുക്കി മഹാബലൻ
പാശബന്ധനമോചനം വന്നപ്പോൾ 1003
കീശവൎയ്യൻ കുതിച്ചങ്ങു ചാടിനാൻ.
ആശരാധിപൻ തന്നുടെ ഹൎമ്മ്യത്തെ 1004
ആശു വഹ്നിക്കധീനമതാക്കിനാൻ.
രാജഗേഹങ്ങൾ രത്ന ഗൃഹങ്ങളും, 1005
രാജമാനങ്ങളന്യ ഗൃഹങ്ങളും
രാജിവേക്ഷണമാരുടെ മന്ദിര- 1006
രാജിയും പല പൂജാഗൃഹങ്ങളും
മന്ത്രശാലാ മധുപാനശാലകൾ 1007
മന്ത്രികളുടെ മന്ദിരവൃന്ദവും,
ചന്ദ്രശാലകൾ ചാരുതരങ്ങളാം 1008
ചന്ദനദ്രുമവാടി വിശേഷങ്ങൾ,
ഭോജനഗൃഹപന്തികളും പല- 1009

ഭാജനങ്ങളിരിക്കും ഭവനങ്ങൾ
ആനപ്പന്തികളശ്വത്തൊഴുകൾ 1010
മാനിനികടെ നൃത്തഗൃഹങ്ങളും,
ആയുധങ്ങൾ നിറച്ചു ഭരിച്ചോരു 1011
ആയതങ്ങളാമായതനങ്ങളും,
പാകശാലകൾ പാനഗൃഹങ്ങളും, 1012
ലോകരമ്യങ്ങളന്തഃപുരങ്ങളും,
നാടശാല നടപ്പന്തലും മണി- 1013
മേടകളും മഹാസൌധരാജിയും,
ഹാടകഗൃഹപംക്തികളും ബഹു- 1014
മോടിതേടും മദിരാഗൃഹങ്ങളും,
മാടണിമുലമാരും വിടന്മാരും 1015
കൂടിത്തമ്മിലൊരുമിച്ചു മേളിച്ചു
ക്രീഡചെയ്തു രസിച്ചു വസിച്ചിടും 1016
കേടകന്നോരു നല്ല ഗൃഹങ്ങളും
പാടി, തോടി, വരാടികളെന്നിവ 1017
പാടി മോടികലന്നു നടന്നിടും
ചേടിമാരുടെ വീടുകളും സുമ- 1018
വാടികൾ വിവിധാട്ടാലജാലവും,
എന്നുവേണ്ടാ സകല നിശാചര- 1019
മന്ദിരങ്ങളിലൊക്കെപ്പിടിപെട്ടു.
വഹ്നി നന്നായ്ജ്വലന്നു ചമഞ്ഞിതു 1020
വന്നിതന്നേരം നല്ല കൊടുങ്കാറ്റും
നന്ദനനാകുമഞ്ജനാപുത്രനും 1021

തന്നുടെ സഖിയാകുമനലനും
തന്നാലാകും സഹായങ്ങൾ ചെയ്യണം 1022
എന്നുറച്ചു മനസി പവമാനൻ.
ഛൂ ഛൂ ശബ്ദം മുഴക്കി നിശാചര- 1023
ഗേഹംതോറും വിലസിത്തുടങ്ങിനാൻ.
കാററുകൂടെ സ്സഹായമാകുന്നപ്പോൾ 1024
ഏററം കത്തി ജ്വലിച്ചാനനലനും,
ശത്രുമന്ദിരമാം ഗൃഹകദമ്പങ്ങളെ 1025
ശക്രനോടങ്ങു ചെന്നു ധരിപ്പിപ്പാൻ
ധൂമളമായ ധൂമം സുരവര- 1026
ധാമസീമനി ചെന്നു പരന്നിതു.
കത്തിക്കാളുന്നോരഗ്നിശിഖകൾ ചെ- 1027
ന്നെത്തി ഗാത്രേ പിടിപെട്ടു നേരത്തു
അത്തൽപൂണ്ടു നിലവിളിച്ചോടിയും 1028
ചത്തു ഭൂമിയിൽ വീണു ചില ജനം.
മദ്യപാനവുംചെയ്തു സുഖിച്ചുടൻ 1029
മത്തകാശിനിമാരോടുമൊന്നിച്ചു
മത്തനായിട്ടൊരുവനുറങ്ങുമ്പോൾ 1030
തത്ര ചെന്നു പിടിച്ചു മഹാനലൻ
അദ്ധ്ഗാത്രം ദഹിച്ചു വിവശരായ് 1031
സത്വരമെഴുന്നേററങ്ങു മണ്ടുമ്പോൾ
ഉത്തരമൊന്നു കത്തി മുറിഞ്ഞുടൻ 1032
മസ്തകേ വീണു ചത്തു വിധിവശാൽ.
തിഷ്ഠ കത്തിപ്പിടിച്ചു ചിലരുടെ 1033

മെയ്യശേഷം ദഹിച്ചങ്ങെഴുന്നേല്പാൻ
വയ്യാതായി വലഞ്ഞു കരഞ്ഞവർ 1034
കയ്യും കാലും പിടച്ചു മരിക്കുന്നു
ആശുശുക്ഷണിജ്വാലകളേല്ക്കയാ- 1035
ലാശരകുലനാരിജനത്തിന്റെ
കേശമൊക്കെക്കരിഞ്ഞു നിലവിളി- 1036
ച്ചാശു പാഞ്ഞങ്ങുമിങ്ങും നടക്കുന്നു.
അയ്യോ കഷ്ടമെനിക്കെന്റെ ദൈവമേ 1037
തിയ്യിൽ വീണു മരിപ്പാനവകാശം
ചെയ്യരുതാത്തകർമ്മങ്ങളൊന്നുമേ 1038
ചെയ്യമാറില്ല, ഞാനെന്നതിൽ ചിലർ.
മേടകളുടെ മീതേ യഥാസുഖം 1039
മാടണിമുലമാരോടുമൊന്നിച്ചു
ഗാഢഗാഢം പുണർന്നങ്ങൊരു വക 1040
ഗൂഢപൂരുഷന്മാർ വസിച്ചീടുമ്പോൾ
നാലുഭാഗത്തുമൊന്നിച്ചു പാവക- 1041
ജ്വാലചെന്നു പിടിച്ചോരനന്തരം
ജാലമാർഗ്ഗേണ ചാടിയനേരത്തു 1042
കാലൊടിഞ്ഞു മരിച്ചു ശിവ! ശിവ!!.
കഷ്ടം! കഷ്ടം! മുലകുടി മാറാത്ത 1043
കുട്ടികളോരോ ദിക്കിൽ കിടന്നുടൻ
ചുട്ടു ചുട്ടു നിലവിളിച്ചഗ്നിയിൽ 1044
പെട്ടു കണ്ണും മിഴിച്ചു മരിക്കുന്നു.
മുട്ടുകുത്തി നടക്കും ശിശുക്കളെ 1045

കെട്ടിപ്പേറിയെടുത്തുടൻ നാരിമാർ
കൂട്ടമിട്ടുടനേററവും വേദന_ 1046
പ്പെട്ടു പാഞ്ഞു കരഞ്ഞു നടക്കുന്നു.
നാരിമാർ ചിലർ പുത്രനെക്കാണാഞ്ഞു 1047
പാരം ദുഃഖിച്ചു പാഞ്ഞു നടക്കുമ്പോൾ
മാരുതിയുടെ മുമ്പിലകപ്പെട്ടു 1048
ചോര ഛർദ്ദിച്ചു വീണു മരിച്ചുപോയ്.
വ്യാധിമൂലമെഴുന്നേല്പാൻ വയ്യാതെ 1049
ആതുരരായ്ക്കിടക്കുന്ന കൂട്ടക്കാർ
ജാതവേദസ്സു വന്നു പിടിച്ചപ്പോൾ 1050
ജാതഖേദമുറക്കെ കരകയും
ഹാ ഹതോസ്മി ഞാനെന്നു കഥിക്കയും 1051
താതമാതാക്കന്മാരെ വിളിക്കയും,
ജ്ഞാതികളോടു ഖേദമുരക്കയും, 1052
വീതിഹോത്രനിൽ വീണു മരിക്കയും,
"വാതരോഗം പിടിച്ചോരു മൂലയിൽ 1053
മാതുലനുണ്ടു മൂടിക്കിടക്കുന്നു
ഏതൊരു ദിക്കിൽ കൊണ്ടുപോകേണ്ടു ഞാൻ 1054
ജാതകത്തിൻ ഫലമെന്നതു ചിലർ
പാതകിയാകും നമ്മുടെ തമ്പുരാൻ 1055
സീതയെക്കൊണ്ടുപോരിക കാരണം
ഖേദമേവം നമുക്കു ഭവിക്കുവാൻ 1056
ചേതമിപ്പോളുവനേതുമില്ലല്ലോ.
നീതിയും നിജ ധർമ്മവും നിഷ്ഠയും 1057

സാധുമാൎഗ്ഗവും സന്ത്യജിച്ചിങ്ങനെ
കൈതവം തന്നെ കാട്ടും പുരുഷനെ 1058
ഏതു കൂട്ടത്തിൽക്കൂടെ ഗ്ഗണിക്കേണ്ടു.
ധൎമ്മമാൎഗ്ഗമശേഷം വെടിഞ്ഞോരു 1059
നിൎമ്മൎയ്യാദങ്ങളിങ്ങനെ കാട്ടുന്ന
ദുൎമ്മതികൾക്കു നന്മ വരുത്തുമോ 1060
കൎമ്മസാക്ഷിയായീടും കുലദൈവം?
ധൎമ്മശീലനാം രാഘവൻ തന്നുടെ 1061
ധൎമ്മദാരങ്ങളെക്കണ്ടു കാമിച്ചു്
മന്മഥാൎത്തനാം രാവണനിങ്ങനെ 1062
നമ്മെയൊക്കെ വലച്ചുമാറാക്കിനാൻ.
എന്തിനേവം പലവക ചൊല്ലുന്നു 1063
എന്തു നാമിനിച്ചെയ്യേണ്ടു ദൈവമേ?"
ഇങ്ങനെയവർ തമ്മിൽ കഥിക്കയും 1064
അങ്ങുമിങ്ങുമുഴന്നു നടക്കയും,
സങ്കടം സഹിയാഞ്ഞു ചില ജനം 1065
തൻകരംകൊണ്ടു മാറത്തടിക്കയും,
കങ്കണഗണം പൊട്ടിത്തെറിക്കയും, 1066
ശങ്കര! ശിവ!യെന്നു ജപിക്കയും
ബന്ധുവൃന്ദത്തെ തേടി വിളിക്കയും 1067
ചെന്തീയെത്താത്ത ദിക്കിലൊളിക്കയും
സന്താപാംബുധൌ നീന്തിക്കളിക്കയും 1068
അന്തമില്ലാത്ത ബാഷ്പേ കുളിക്കയും
സിംഹവിക്രമനാകും ഹനുമാന്റെ 1069

സിംഹനാദങ്ങൾ കേട്ടു ഭയപ്പെട്ടു
ലങ്കാവാസികളൊക്കയുമിങ്ങനെ 1070
സങ്കടപ്പെട്ടു തീൎന്നു ക്ഷണംകൊണ്ടു്
അക്കഥകളവിടെയിരിക്കട്ടെ; 1071
ഉൽക്കടതരമാകുന്ന പാവകൻ
അത്യുദാരങ്ങളാകും ഗൃഹങ്ങളിൽ 1072
കത്തിക്കത്തിപ്പിടിച്ചു ക്രമത്താലേ
വട്ടകൾ പല ശീലത്തരങ്ങളും 1073
കെട്ടിയിട്ടു നിറച്ച പുരകളിൽ
പെട്ടന്നഗ്നി പിടിപെട്ട നേരത്തു 1074
മുട്ടിയാകാശേ പാവകജ്വാലകൾ.
പുഷ്പശോഭ കലൎന്നോരു രത്നങ്ങൾ 1075
ഇട്ടു പൂട്ടി നിറച്ചുവെച്ചുള്ള
പെട്ടകക്കൂട്ടം പൊട്ടിത്തെറിക്കുന്ന 1076
നിഷ്ഠുരമാം ഝട ഝട ശബ്ദവും,
പെട്ടു പാവകജ്വാലയിലാനകൾ 1077
കൂട്ടമിട്ടങ്ങലറുന്ന ഘോഷവും,
വട്ടകൾ മണിത്തൂണുകളെന്നിവ 1078
പൊട്ടി ബ്ഭൂമിയിൽ വീഴുന്ന ശബ്ദവും,
ഇന്ദ്രനീലമണിസൌധവീഥിയിൽ 1079
വഹ്നിധൂമങ്ങൾ ചെന്നു നിരന്നപ്പോൾ
ഇന്ദ്രവൈരിപുരത്തിലൊരു ലക്ഷം 1080
ഇന്ദ്രചാപങ്ങളുണ്ടായിതന്നേരം.
സ്ഫാടികമാകും ക്രീഡാശിഖരിയിൽ 1081

പാവകജ്വാല ചെന്നു പിടിച്ചപ്പോൾ
ഹാടകാദ്രിയും കൈലാസവും തമ്മിൽ 1082
കൂടിക്കാഴ്ചയെന്നൊന്നു ഭ്രമിച്ചീടും.
സ്വർല്ലോകത്തോടു തുല്യമാമിപ്പുരേ 1083
കല്ലുപോരാ മതിലിനെന്നോർത്തുടൻ
നല്ലവണ്ണമനലൻ ശിഖകൾ കൊ- 1084
ണ്ടെല്ലാസേന മതിലൊന്നു നിർമ്മിച്ചു.
പല്ലവങ്ങളും നല്ല സുമങ്ങളു- 1085
മെല്ലാം മാരുതി തച്ചു തകർത്തിട്ടും
ഇല്ലാ ശോഭകേടുദ്യാനത്തിന്നെന്നു 1086
ചൊല്ലുമാറാക്കി പാവകജ്വാലകൾ
അത്യന്തോന്നതമായൊരു ഗോപുര- 1087
മൂർദ്ധ്നി പാവകൻ കത്തുന്നതു കണ്ടാൽ
വൃത്രവൈരിപുരത്തിൽ കൊളുത്തിയ 1088
ചിത്രദീപികയെന്നതു തോന്നിടും.
ഓരോന്നിങ്ങനെ വിസ്തരിച്ചീടുവാൻ 1089
പോരാ സാമർത്ഥ്യമിന്നു നമുക്കേതും.
മാരുതാത്മജനാകും ഹനുമാന്റെ 1090
സാരസൽക്കഥാശേഷം ശ്രവിക്കുവിൻ
*എഴുന്നൂർ ശതയോജന വിസ്താരം 1091
എഴുന്നീടുന്ന ലങ്കാപുരമെല്ലാം
ഉടനൊന്നര നാഴികകൊണ്ടവൻ 1093
പൊടിഭസ്മമതാക്കി മഹാബലൻ
മനതാരിങ്കലിത്തരം ചിന്തിച്ചു 1093

ജനകാത്മജ മേവീടുമുദ്യാനേ
അനലൻ ചെന്നതിക്രമിച്ചെങ്കിലോ 1094
പുനരെന്തിനിതൊക്കവേ ചെയ്തതും,
മനുവംശപ്രദീപനാം രാമനോ- 1095
ടിനിയെന്തെന്നുണർത്തിച്ചിടേണ്ടതും,
മനസിമദമേറുന്നവൎക്കെല്ലാ- 1096
മനൎത്ഥങ്ങളിവണ്ണം ഭവിച്ചീടും.
ജലരാശിയെച്ചാടി കടന്നതും, 1097
പലരാക്ഷസരെക്കൊല ചെയ്തതും,
ഫലപൂൎണ്ണതരുക്കളൊടിച്ചതും, 1098
ഫലമില്ലാതെയായിട്ടു വന്നല്ലോ.
അവനീസുതയാകുന്ന സീതക്കും 1099
ഭുവനേശ്വരനാകുന്ന രാമനും
നവമായൊരു സങ്കടമുണ്ടാക്കാൻ 1100
അവിവേകി ഞാൻ ഹേതുവായ്വന്നല്ലോ.
തവ പത്നിയെക്കണ്ടു ഞാനെന്നതും, 1101
അവളഗ്നിയിൽ പെട്ടുപോയെന്നതും,
ദിവസേശ്വരവംശപ്രദീപനാം 1102
അവനോടഹം ചെന്നു പറയുമ്പോൾ
പരിതാപം സഹിയാഞ്ഞു തൽക്ഷണം 1103
അരുൾചെയ്യുന്നതെന്തെന്നറിഞ്ഞീലാ
തിരുമേനിക്കു തന്നേ പെരുതായി- 1104
ട്ടൊരു ഹാനി വരുമോ ഗ്രഹിച്ചീലാ
ഇതിനൊക്കവേ കാരണമായിട്ടു് 1105

അതിപാപിയാം ഞാനെന്നു വന്നല്ലോ.
മതിമാനായ മാരുതനന്ദൻ 1106
ഇതി ചിന്തിച്ചു ദുഃഖിച്ചിരിക്കുമ്പോൾ
ശ്രുതി രണ്ടും കുളിക്കവേ നല്ലൊരു 1107
സുധകോരിയൊഴിക്കും കണക്കിനെ
സുഖമുണ്ടാക്കുമാകാശഭാഷിതം 1108
സപദി ബത! കേട്ടുഹനുമാനും.
"മതിശാലിയാം മാരുതേ! നിന്നുടെ 1109
മതിഖേദമിതെല്ലാം മതി, മതി,
സതിമാരിൽ വച്ചുത്തമയാകുന്ന 1110
ക്ഷിതിനന്ദിനി മേവുന്ന ദിക്കിലും
അതിഭക്തൻ വിഭീഷണൻ മേവുന്ന 1111
സദനത്തിലുമഗ്നി കടന്നീലാ.
അതു ചിന്തിച്ചു മാനസേ സങ്കടം 1112
അതിയായിട്ടു വേണ്ടാ നിനക്കെടോ!"
ഗഗനേചരവാക്കുകളിങ്ങനെ 1113
ഗഹനാശയൻ മാരുതി കേട്ടപ്പോൾ
മഹിനന്ദിനിയാകുന്ന ദേവിയെ 1114
ബഹുമാനിച്ചു പിന്നെയും പിന്നെയും.
ഇനി വേഗേന പോകയെന്നിങ്ങനെ 1115
മനതാരിങ്കൽ നിശ്ചയിച്ചഞ്ജസാ
ജനകാത്മജ മേവീടുമുദ്യാനേ 1116
ജവമോടങ്ങു ചെന്നിതു പിന്നെയും
കുസുമോപമഗാത്രിയാം ദേവിയെ 1117

കസുമങ്ങളുരുത്തവനച്ചിച്ചു
അഥ മൂന്നു പ്രദിക്ഷണം വച്ചുടൻ 1118
അതിഭക്ത്യാ നമസ്കരിച്ചീടിനാൻ.
"പവമാനതനൂജ! മഹാമതേ! 1119
തവ നല്ല ശുഭങ്ങൾ ഭവിച്ചീടും
ജവമോടു നീ പോയാലു മന്നുടെ 1120
ധവനോടു കഥകൾ പറഞ്ഞാലും."
ജനകാത്മജ തന്നുടെ വാക്കുകൾ 1121
ജനിതാദര മിങ്ങനെ കേട്ടുടൻ
വിനയാമ്പിതനായിട്ടു മാരുത- 1122
തനയൻ പുനരേവമുണത്തിച്ചു:—"
ജനകാത്മജേ! ദേവി! ഭഗവതി! 1123
മനതാരിൽ വിഷാദമിനി വേണ്ടാ
ദിനമഞ്ചാറു ചെല്ലുന്നതിൻ മുമ്പേ 1124
മനുവംശപ്രദീപനാം രാമനും,
അനുജനാം സുമിത്രാതനയനും, 1125
ദിനനാഥതനയനും മററുള്ള
വിനതാംഗദനീലദധിമുഖ- 1126
പനസാദിപ്ലവംഗപ്രവരരും,
വിനയലവമില്ലാതെയുള്ളോരു 1127
വനചാരിയാം വാനര സൈന്യവും,
ഹനുമാനായ ഞാനുമൊരുമിച്ചു 1128
അനലംഘനം ചെയ്തു സമുദ്രത്തെ
ധനപൂണ്ണയാം ലങ്കയിൽ വന്നുടൻ 1129

ധനദാനുജനാകും ദശാസ്യനെ
തനയാനുജബന്ധുജനത്തോടേ 1130
ഹനനം ചെയ്തു പിന്നെ ഭവതിയെ
രഥമേററി നിജപുരിയിൽ ദശ- 1131
രഥനന്ദനൻ കൊണ്ടങ്ങു പോയിടും.
ആധിവേണ്ടാ മനസ്സിലൊരല്പവും 1132
അഥ നാലഞ്ചു വാസരം പാൎത്താലും,"
ഇതി ചൊല്ലി പവമാനനന്ദനൻ 1133
സതിയാകുമവളെ ത്തൊഴുതുടൻ
പ്രതിയാത്ര പറഞ്ഞുടനേററവും 1134
കൃതകൃത്യനായ് ത്താനെന്നുറച്ചവൻ.
ജവമോടു നിവൃത്തിച്ചു വന്നുടൻ 1135
ജലരാശി തടത്തെ പ്രവേശിച്ചു.
ജ്വലത്തായൊരു വാലാഗ്നിയെസ്സിന്ധു- 1136
ജലത്തിൽ ബത! മുക്കിക്കെടുത്തവൻ
പരമാനന്ദമോടത്രിക്കൂടമാം 1137
ഗിരിമൂൎദ്ധാവിൽച്ചെന്നു കരേറിനാൻ.
പരിചോടുദയാദ്രിയതിൽ ദിന- 1138
കരനും പുനരത്ര കരേറിനാൻ.
മാരുതാത്മജൻ തത്ര നിന്നേററവും 1139
ഘോരമായിട്ടു നാലഞ്ചലറിനാൻ.
പാരമദ്രികളുങ്ങുമാറങ്ങനെ 1140
വീരനൊന്നു കുതിച്ചങ്ങു ചാടിനാൻ.
ദുഃഖമോടുടനക്കരേ നില്ക്കുന്ന 1141

മർക്കടവരരൊക്കയുമന്നേരം
ഉൽക്കടതരമായ ഹനൂമാന്റെ 1142
ഹിക്കനാദത്തെ കേട്ടോരനന്തരം
കേട്ടതെന്തെന്നറിയാഞ്ഞവരെല്ലാം 1143
കൂട്ടമോടേ കുഴങ്ങിത്തുടങ്ങിനാർ.
എന്തൊരാരവം കേട്ടിതു ഘോരമായ് 1144
എന്തെന്നതുമറിഞ്ഞില്ല ഞാനെടോ!
മേഘഗർജ്ജിതമെന്നു മതമെങ്കിൽ 1145
മേഘമെങ്ങുമേ കാണുന്നതില്ലല്ലോ
വാരിധിരവമെന്നു വരുവാനും 1146
പോരാ സംഗതി ചിന്തിച്ചുകാണുമ്പോൾ
വാരിധിയുടെ വന്തിരയൊന്നുമേ 1147
തീരസീമനി വന്നടിക്കുന്നില്ലാ;
സാരനാകുന്ന ജാംബവാൻ ചൊല്ലിനാൻ 1148
"മാരുതാത്മജനാകും ഹനുമാന്റെ
ആരവമിദമെന്നു മമ മതം 1149
വീരനാമവൻ സീതയേ ദർശിച്ചു."
അംഗദനാം യുവരാജനും പുന- 1150
രങ്ങനേ തന്നെയെന്നുരച്ചീടിനാൻ.
ഇങ്ങനേയുള്ള ശബ്ദത്തെ കേൾക്കുവാൻ 1151
സംഗതിയില്ല മറ്റൊന്നു ചിന്തിച്ചാൽ,
മർക്കടക്കൂട്ടമൊക്കയുമന്നേരം 1152
മർക്കടേന്ദ്രൻ വരുന്നതു കാണുവാൻ
തിക്കിത്തിക്കിത്തൊരക്കിഞ്ഞെരിക്കനെ 1153

തെക്കേട്ടിക്കിനേ നോക്കീമരുവിനാർ,
ദ്ദൂരത്താങ്ങൊരു നക്ഷത്രതുല്യമായ് 1154
പാരം സൂക്ഷ്മമൊരുകാന്തി കാണായി,
നേരേ സൂക്ഷിച്ച പിന്നെയും നോക്കുമ്പോൾ 1155
ശാരദേന്ദുസമമായിക്കാണായി,
വാരി വർഷിച്ച പാരം വെളുത്തോരു 1156
വാരിദം പോലെ കാണായനന്തരം,
കാലം കിഞ്ചിൽ കഴിഞ്ഞോരനന്തരം 1157
കൈലാസാദ്രി കണക്കിനെക്കാണായി,
ഇങ്ങനേ ക്രമത്താലേ കപികുല- 1158
പുംഗവനാം പവമാനനന്ദനൻ
തുംഗമാകും മഹേന്ദ്രഗിരിയുടെ 1159
ശൃംഗസീമനി ചാടിവീണീടിനാൻ,
മന്ദമെന്ന്യേ മഹേന്ദ്രശിഖരത്തിൽ 1160
നിന്നു താഴത്തിറങ്ങി ഹനുമാനും,
ചെന്നു വന്ദിച്ചോനംഗദൻ തന്നെയും 1161
വന്ദ്യനാകുന്ന ജാംബവാൻ തന്നെയും
വൃത്താന്തങ്ങളശേഷമവരോട- 1162
ത്യന്താദരപൂർവ്വകം ചൊല്ലിനാൻ
ചിത്തമോദമിയന്നു പവമാന- 1163
പുത്രനേയവരാശ്ലേഷിച്ചീടിനാർ,
"വന്നു,വന്നു"ഹനുമാനെന്നിങ്ങനെ 1164
നിന്ന വാനരസൈന്യമശേഷവും
ചെന്നു നിന്നു ചുഴലവും മാനസം- 1165

നന്ദമോടെ പരിഷ്വജിച്ചീടിനാർ,
സീതാദേവിയെക്കണ്ടതും, രാക്ഷസ- 1166
നാഥനെച്ചെന്നു കണ്ടു പറഞ്ഞതും,
യാതുധാനരെക്കൊന്നതും, ലങ്കയെ 1167
വീതിഹോത്രനു കാഴ്ചയാഴ്ച്ചതും,
സ്ഫീതമാകുന്നോരുദ്യാനഭഞ്ജനം 1168
ചെയ്ത വിക്രമപ്രക്രമമൊക്കയും.
സാദരമവർ ചോദിച്ച നേരത്തു 1169
വാതനന്ദനൻ വെവ്വേറെ ചൊല്ലിനാൻ.
ഗന്ധവാഹസുതവചനാമൃത- 1170
സിന്ധുസ്രോതസ്സിൽ കൂടെയൊലിച്ചുടൻ
സന്തോഷാംബുധിമദ്ധ്യേ പതിച്ചതിൽ 1171
നീന്തി മുങ്ങിക്കളിച്ചു കപികുലം,
"മാരുതേ! തവ നന്നായ്വരികെ"ന്നും, 1172
"വീര! വീര! ജയിക്ക" ഭവാനെന്നും,
"ഭൂരികീർത്തി ഭവിക്കും" തനിക്കെന്നും, 1173
ഓരോരാശീർവ്വചനങ്ങൾ ചൊല്ലിയും,
കയ്യു ചെന്നു പിടിച്ചു ചിലർ തന്റെ 1174
മെയ്യണച്ചു പുണർന്നുമപരന്മാർ
"നീയൊരുത്തനൊഴികെയിതൊക്കയും 1175
ചെയ്യാനേതൊരു വീര"നെന്നു ചിലർ.
ചാടിയും ചിലരോടിയും തങ്ങളിൽ 1176
കൂടിയും ഹനൂമാനെ പ്രശംസിച്ചു
ആടൽ തീർന്നടനട്ടഹസിക്കയും, 1177

പാടവമവരോരോന്നു കാട്ടിയും,
ഉദ്യോഗംകൊണ്ടുറച്ചു നടിക്കയും, 1178
മദ്യപാനാദി ചെയ്തു മദിക്കയും,
"സുദിനമിദ"മെന്നു കഥിക്കയും, 1179
ഹൃദ്യഹങ്കാരമേററമുദിക്കയും,
"എങ്കിൽ നാമിനിപ്പോക"യെന്നിങ്ങനെ 1180
പങ്കജോത്ഭവപുത്രൻ പറഞ്ഞപ്പോൾ
ശങ്ക വിട്ടുടനാർത്തു വിളിച്ചവർ 1181
സംഘമിട്ടഥ യാത്ര പുറപ്പെട്ടു.
ഇടിവെട്ടി മുഴങ്ങുന്നതുപോലെ 1182
പടഹാദികൾ കൊട്ടിത്തകർത്തുടൻ
കടൽവീചിയിൽനിന്നു കപികുലം 1183
ഝടിതി നടകൊണ്ടു തുടങ്ങിനാർ,
അടവീതലമോരോരോ പർവ്വത- 1184
കടകങ്ങൾ നഗരങ്ങളെന്നിവ
ഉടനങ്ങു കടന്നു നടക്കുമ്പോൾ 1185
ഉടലേററം തളർന്നിതവർക്കെല്ലാം,
അതുനേരം പുരോഭുവി കാണായി 1186
മതിമോദകരമാകുമുദ്യാനം.
മധുകാനനമെത്ര മനോഹരം 1187
അതിശീതളമത്യന്തപാവനം,
സ്ഫുടപല്ലവപുഷ്പഫലങ്ങൾ കൊ- 1188
ണ്ടിടതൂർന്നു നിരന്നു പരന്നുള്ള
വടവില്വപനസലകുചാമ്ര- 1189

വിടപീകലസങ്കുലം സുന്ദരം,
മൃദുവാതചലാചലപല്ലവ- 1190
കദളീകലകാനനശോഭിതം,
മധുമത്തമധുവ്രതകോകില- 1191
മധുരാരവശീതമനോഹരം.
കമലോല്പലകൽഹാരശോഭിത- 1192
വിമലാംബു വിവിധജലാശയം.
സുമപല്ലവശോഭിലതാഗൃഹ- 1193
സമധിഷ്ഠിതസാരസസഞ്ചയം,
മധുകാനനമിങ്ങനെ കണ്ടപ്പോൾ 1194
മതിമോദമിയന്നുടനെല്ലാരും
അതിവേഗമോടാർത്തു വിളിച്ചുകൊ- 1195
ണ്ടതിനുള്ളിൽ കടന്നാരസംശയം.
ഫലപുഷ്പനിരന്തരപാദപ- 1196
കുലമൻപൊടു കണ്ടാരനന്തരം.
ബലശാലികളാമവരോരോരോ 1197
കലശലു കൂട്ടിത്തുടങ്ങിനാർ,
വലുതായ മരങ്ങളിൽച്ചാടിയ- 1168
ങ്ങലസാതെ കരേറിയതിൽച്ചിലർ
നലമോടുടൻ നല്ല ഫലങ്ങളെ 1199
കലയോടെ പറിച്ചു തുടങ്ങിനാർ.
ചില വമ്പന്മാരൻപോടു കൊമ്പുകൾ 1200
ബലമോടെ പിടിച്ചു കുലുക്കയും,
ചിലരായതു കണ്ടു വിലക്കയും, 1201

ചിലർ താഴത്തു നിന്നു പെറുക്കയും,
തലയോരത്തു ചെന്നു കരയേറി 1202
ച്ചിലർ പക്വങ്ങൾ ഞെക്കിപ്പറിക്കയും,
കലിതാദരമങ്ങു ഭുജിക്കയും, 1203
ചില കായകൾ ദൂരെത്ത്യജിക്കയും,
കുലവാഴകൾ ചാടിപ്പിടിക്കയും, 1204
ചില വാഴ ചവിട്ടിയൊടിക്കയും,
മലവാഴകൾ പാടേ മുടിക്കയും, 1205
ജലമമ്പൊടു കോരിക്കുടിക്കയും,
ദ്രുമപങ്‌ക്തികൾ തച്ചു തകർക്കയും, 1206
സുമസഞ്ചയം തല്ലിയുതിർക്കയും,
ഫലപക്വങ്ങൾ തിന്നു തിമർക്കയും, 1207
ചിലർ തമ്മിൽ കലഹിച്ചെതിർക്കയും,
ഇപ്രകാരം പലവിധസാഹസ- 1208
മപ്ലവംഗവരന്മാർ തുടർന്നപ്പോൾ
അപ്രദേശത്തെ രക്ഷിപ്പതിന്നായി 1209
കല്പിതനായ വീരൻ ദധിമുഖൻ-
മർക്കടകുലനായകനാകുന്നോ- 1210
രർക്കനന്ദനൻതന്നുടെ മാതുലൻ
ഉൽക്കടതരകോപമിയന്നുടൻ 1211
വക്കാണിപ്പതിനെത്തി വിരവോടേ,
"ആരിതാരിതു നമ്മെ ബ്ഭയപ്പെടാ- 1212
താരാമത്തിൽ കടന്നിങ്ങു വന്നതും,
സാരമാകും സുമഫലസഞ്ചയം 1213

ചോരണം ചെയ്തുകൊണ്ടു തിരിച്ചതും,
ആരുടെ വനമെന്നതു മിണ്ടിടാം 1214
ആരരക്ഷിച്ചു പോരുന്നുവെന്നതും.
നേരുപോലേ വിചാരിച്ചറിയാതെ 1215
നേരേ വന്നതു നന്നു നന്നെത്രയും
സൂര്യപുത്രനാം സുഗ്രീവൻതന്നുടെ 1216
ആരാമമിതുമെന്നു ധരിക്കണം,
നേരുകേടുകൾ കാട്ടുന്ന നിങ്ങളോ- 1217
ടാരുമുത്തരം ചോദിപ്പാനില്ലയോ?
നേരോടിക്കഥ തമ്പുരാൻ ബോധിച്ചാൽ 1218
ചേരും ദണ്ഡമനുഭവിക്കും ദൃഢം,
ഓരോരാപത്തു തങ്ങൾ വലിച്ചിട്ടാൽ 1219
തീരാൻ ദുർഘടമായിട്ടു വന്നിടും.
ഞങ്ങളാരുമറിയാതെ വന്നിഹ 1220
ഭംഗി ചേരുന്നൊരുദ്യാനമാകവേ
ഭഞ്ജനം ചെയ്തു നിങ്ങടെ മസ്തക- 1221
ഭഞ്ജനമഹം ചെയ്യാതടങ്ങുമോ"
ഇത്ഥമോരോന്നു ചൊല്ലി ദധിമുഖൻ 1222
യുദ്ധത്തിന്നായടുത്തോരനന്തരം.
ഉദ്ധതരാകുമംഗദാദികളും 1223
ഉത്തരമതിനൊന്നും പറയാതെ
സത്വരം ചെന്നു പൊത്തിപ്പിടിച്ചുടൻ 1224
പൃത്ഥ്വിതന്നിൽ മറിച്ചു വലിച്ചിട്ടു
ഹസ്തദന്തനഖാദിപ്രഹരത്താൽ 1225

അത്തലേററം വരുത്തിച്ചമച്ചുടൻ
"ഒത്ത ദിക്കിനു പോയാലും ഭാസ്കര- 1226
പുത്രൻതന്നുടെ മാതുലനാകയാൽ
അത്ര ദുർമ്മതിയെങ്കിലും നിന്നുടെ 1227
മൃത്യു ഞങ്ങൾ വരുത്തുകയില്ലെടോ"
കുത്തും മാന്തുമിടികളുമേററുടൻ 1228
അസ്ഥിയെല്ലാം തകർന്നു ദധിമുഖൻ
ചിത്തഖേദേന സുഗ്രീവൻ മേവീടും 1229
ദിക്കു നോക്കി ദ്രുതതരം മണ്ടിനാൻ.
പേടിയോടവനോടിയ നേരത്തു 1230
കൂടെവന്ന കപികുലമൊക്കവേ
ഒട്ടൽ പൂണ്ടുടനോടിയങ്ങോരോരോ 1231
കാടകങ്ങളിൽച്ചെന്നൊളിച്ചീടിനാർ.
നല്ലപാകം, ഫലം, ജലം, മദ്യമെ- 1232
ന്നെല്ലാം ഭക്ഷിച്ചുദരം നിറച്ചുടൻ
അല്ലൽ തീർന്നുടനാഞ്ജനേയാദികൾ 1233
തെല്ലും താമസിയാതേ പുറപ്പെട്ടു.
സാനുമാനായ മാല്യവാൻ തന്നുടെ 1234
സാനുതന്നിലിരുന്നരുളീടുന്ന
സാനുജനായ രാമനെക്കാണുവാൻ 1235
സാനുമോദം നടന്നാരവരെല്ലാം.
ദൂരവേ നിന്നു കണ്ടു സുരപുര- 1236
ചാരി മുട്ടും ഗിരിവരശൃംഗത്തെ
പാരമാനന്ദമുൾക്കൊണ്ടതിനുടെ 1237

നേരേ നോക്കി നടന്നിതു പിന്നെയും
ചാരുപുഷ്പഫലദലപൂർണ്ണമാം 1238
ദാരുവൃന്ദം നിബിഡമായ് കാണായി
ഓരോ വസ്തുവിഭാഗം തിരിച്ചുടൻ 1239
നേരേ കാണായി മൂന്നാമതഞ്ജസാ
വിശ്വസൃഷ്ടിസ്ഥിതിഹതിമൂലമാം 1240
വിശ്വനായകൻ വാണരുളീടുന്ന
വിശ്വരമ്യമായഗ്രേ വിളങ്ങീടും 1241
ആശ്രമമതു കാണായനന്തരം
അഗ്രജനെ വണങ്ങി വിനയമോ- 1242
ടഗ്രേ നിൽക്കുന്ന ലക്ഷ്മണൻതന്നെയും,
അഗ്ര്യശീലനാം സുഗ്രീവൻതന്നെയും, 1243
അക്കപികുലസേനകൾ കാണായി.
ഇന്ദ്രനീലമണിനീലസുന്ദര- 1244
സാന്ദ്രശോഭയേ കാണായി മദ്ധ്യത്തിൽ
നിന്നു സൂക്ഷിച്ചനേരം ദശരഥ- 1245
നന്ദനനുടെ വിഗ്രഹം കാണായി.
അരുണാംബുദതുല്യജടാധരം, 1246
ഹരിണാങ്കസമാനമുഖാംബുജം,
കരുണാർദ്രകടാക്ഷനിരീക്ഷണ- 1247
പരിതോഷിതവാനരസൈനികം,
ശരദിന്ദുവിനിർജ്ജിതചന്ദ്രികാ- 1248
രമണീയമനോജ്ഞമൃദുസ്മിതം,
ദരശോഭിതകണ്ഠസ്ഥലം, നിജ- 1249

കരശോഭിതബാണധനുർദ്ധരം
പരിവീതപിശംഗപ്രതിനവ- 1250
തരുവല്ക്കലകമ്രകടിതടം,
ശരണാഗതലോകപരിതാപ- 1251
ഹരണൌഷധപാദസരോരുഹം,
ഇതി രാഘവരൂപത്തെ ക്കണ്ടുടൻ 1252
മതിമോദമിയന്നുടനെല്ലാരും
അതിഭക്ത്യാ വണങ്ങി വിനയമോ- 1253
ടതിദൂരവേ നിന്നോരനന്തരം
പവനാത്മജൻ ചെന്നു പ്രഭുവിൻെറ 1254
പദപത്മം തൊഴുതു പതുക്കവേ
"തവ പത്നിയേക്കണ്ടേനടിയ"നെ- 1255
ന്നവനമ്പൊടു മുമ്പിലുണർത്തിച്ചു.
ജനകാത്മജാദേവിയാൽ ദത്തമാം 1256
അനഘതരചൂഡാമണിയതും
മനസി ബഹുമോദേന മാരുതി 1257
മനുവംശപ്രദീപനു നൽകിനാൻ.
ഘനവാഹനനായ സുരപതി- 1258
തനയൻ പണ്ടു കാകാകൃതി പൂണ്ടു
തനുദാരണം ചെയ്തോരു വൃത്താന്തം 1259
ജനകാത്മജ ചൊന്നതും ചൊല്ലിനാൻ.
പുനരുണ്ടായ വൃത്താന്തമൊക്കയും 1260
ജനകാത്മജതൻെറ ചരിത്രവും
ദിനനാഥകുലോത്തമനായൊരു 1261

മന്മഥശരനോടു ധരിപ്പിച്ചു.
കിരണോജ്ജ്വലമായ മഹാമണി 1262
ഭരതാഗ്രജൻ മാറത്തു ചേർത്തുടൻ
വിരഹാധി കളഞ്ഞു ജനകജാ- 1263
പരിരംഭസുഖം ലഭിച്ചീടിനാൻ.
അരികത്തു തൊഴുതു വസിക്കുന്ന 1264
ഹരിവീരനായീടും ഹനുമാനെ
വരികെന്നു വിളിച്ചുടൻ തന്നുടെ 1265
കരംകൊണ്ടു പിടിച്ചു പതുക്കവേ
പരിണാഹിയാം മാറത്തു ചേർത്തുടൻ 1266
പരിരംഭണം ചെയ്തു രഘുവരൻ
പരിതോഷമിയന്നുടനിവണ്ണം 1267
അരുൾചെയ്തു കരുണാകരൻ പരൻ.
"പെരുതായ സമുദ്രം കടന്നുചെ- 1268
ന്നരിമന്ദിരമമ്പോടു പുക്കുടൻ
തരുണിമണി സീതയെക്കണ്ടതും, 1269
പരമാർത്ഥമശേഷമറിഞ്ഞതും,



പുനരേറ്റമുചിതമാം വാക്യത്താൽ
ജനകാത്മജക്കാശ്വാസം ചേർത്തതും, 1
ചിത്രമാകിയ രാവണോദ്യാനത്തെ
തത്ര പിന്നെ സ്സമസ്തം തകർത്തതും, 2

പോരിനായ്വന്ന രാവണസൈന്യത്തെ
ഭൂരിവീൎയ്യം പുനരാശു കൊന്നതും, 3
അക്ഷനാദിനിശാചരവൎയ്യരെ
ദക്ഷതയോടു തത്ര വധിച്ചതും, 4
രാവണൻതന്നെക്കണ്ടു ഗുണദോഷം
കേവലനീതിമാൎഗ്ഗേണ ചൊന്നതും, 5
ലങ്കാപട്ടണം ചുട്ടുടൻ രാക്ഷസാ-
ഹങ്കാരമെല്ലാം തീൎത്തു കളഞ്ഞതും, 6
ചിത്രമേറ്റം വിചിത്രം വിചിത്രമെ-
ന്നത്ര സൎവ്വരുമെന്നും പുകഴ്ത്തീടും 7
എന്നതു തന്നെയല്ലാ നിരൂപിച്ചാ-
ലിന്നതു ഞാൻ ചുരുക്കിപ്പറയുന്നേൻ. 8
സീതാദേവീവിരഹാൎത്തനാമെന്നെ
സീതാസന്ദേശമൃത്യൌഷധത്തിനാൽ 9
കല്യനാക്കിച്ചമച്ച ഭവാനോടു
തുല്യനായിനിക്കില്ലൊരു ബന്ധുവും, 10
അത്യുദാര! ഭവാനായതിന്നു ഞാൻ
പ്രത്യുപകാരം ചെയ്യുവാനാളല്ല. 11
എന്നാലുമിപ്പോളാത്മാവിനെത്തന്നെ
നന്നായിബ്ഭവാനായ്ക്കൊണ്ടു നല്കുന്നേൻ." 12
ഇങ്ങിനെയരുൾചെയ്തു രഘൂത്തമൻ
തിങ്ങിന ഹൎഷക്കാരുണ്യമുൾക്കൊണ്ടു 13
തന്നെത്തന്നെ കൊടുക്കുന്നതുപോലെ
പിന്നെയൊട്ടുമേ താമസം കൂടാതെ 14

മംഗളമായ തന്റെ തിരുമേനി
ഭംഗമെന്നിയേ മാരുതിയിൽ ചേർത്തു് 15

ഗാഢഗാഢമായാലിംഗനം ചെയ്തു
ശുദ്ധശോഭം വിളങ്ങി നാരായണൻ. 16



സമാപ്തം.

---

ശുഭം.



# ടിപ്പണി.

---

1. വാരണാനനൻ=ആനയുടെ മുഖംപോലെയുള്ള മുഖത്തോടുകൂടിയവൻ. വാരണം=തടവു് വിഘ്നങ്ങൾ=മുടക്കങ്ങൾ.

3. പ്രണത . . . പരായണൻ=വന്ദിക്കുന്നവൎക്കു് ഇഷ്ടം കൊടുക്കുന്നവൻ.

4. ഫണിഭൂഷണൻ=സൎപ്പങ്ങളെ ധരിക്കുന്നവൻ. ദക്ഷിണാമൂൎത്തി=ശിവൻ (വിദ്യാൎത്ഥികൾക്കു് പ്രത്യേകം ആരാദ്ധ്യനായിട്ടുള്ള ശിവന്റെ ഒരു ധ്യാനഭേദം.)

5. ശുക . . . സേവിതൻ=ശുകൻ, നാരദൻ ദേവന്മാർ മുതലായവരാൽ സേവിക്കപ്പെടുന്നവൻ.

6. ശുകമന്ദിരം=കിളിക്കുറിശ്ശിമംഗലം. സുകവിതാ=നല്ല കവിയെന്നുള്ള അവസ്ഥ.

7. വാരണ . . . . പദൻ=ശിവനാൽ നമിക്കപ്പെടുന്ന പാദങ്ങളോടുകൂടിയവൻ.

8. ഭീഷണാസുരഹന്താവു്=ഭയങ്കരന്മാരായ അസുരന്മാരെ കൊല്ലുന്നവൻ. യദുകുലഭൂഷണൻ=യാദവകുലത്തിന്നലംകാരമായിട്ടുള്ളവൻ (ശ്രീകൃഷ്ണൻ.) സുരവാഹിനീനാഥൻ=അമ്പലപ്പുഴെ തേവരു് (അമ്പലപ്പുഴെ കൃഷ്ണൻ എന്നു പ്രസിദ്ധം)

10. നൃക്കൾ=മനുഷ്യർ.

13. നിജാനന്ദനകഥ=തനിക്കു സന്തോഷമുണ്ടാക്കുന്ന കഥ (തന്റെ പൂൎവ്വചരിത്രം.) സങ്കോചിക്കുക=ചുരുക്കുക.

14. ശാപമോക്ഷം=ശാപമുക്തി. (ഹനുമാൻ ബാല്യത്തിൽ മഹൎഷിമാരുടെ ആശ്രമങ്ങളിൽ കടന്നു് അവരുടെ ഹോമപാത്രങ്ങളും മററും നശിപ്പിച്ചിരുന്നതിനാൽ ഭൃഗു, അംഗിരസ്സു മുതലായ മഹൎഷിമാർ ഒരു ശാപം കൊടുത്തിട്ടുണ്ടു്. "നിന്റെ ബലം നിനക്കു ഓൎമ്മയില്ലാതെ പോകട്ടെ. മററു വല്ലവരും നിന്നെ ഓൎപ്പിക്കുമ്പോൾ മാത്രമേ ഓൎമ്മയുണ്ടാവൂ." എന്നാണു്

ശാപം. വാല്മീകിരാമായണം ഉത്തരകാണ്ഡം മുപ്പത്താറാം സൎഗ്ഗം നോക്കുക.

15. ഋക്ഷവൎയ്യൻ=വാനരശ്രേഷ്ഠൻ.

16. ദക്ഷൻ=സമൎത്ഥൻ.

20. മേഘപൃഷ്ഠം=വെള്ളം.

21. മേഘനാദം=ഇടിമുഴക്കം.

23. വജ്ര . . . ദംഷ്ട്രകൾ=വജ്രംപോലെ കഠിനമായ പല്ലുകൾ.

24. ശിരോഭാഗേ=തലയുടെ മുകളിൽ. (വാലുയൎത്തിപ്പിടിച്ചതിനാൽ തലയുടെ മീതെ കാണാമെന്നു സാരം).

25. പ്രേരിക്കുക=ഉത്സാഹിപ്പിക്കുക.

26. ലോചനപ്രഭാ=കണ്ണുകളുടെ ദീപ്തി.

29. സൂത്രം=ചരട്. ചാരു=ഭംഗിയായി. (ക്രി. വി.)

30. മഹേന്ദ്ര . . . മൂൎദ്ധനി=മഹേന്ദ്രപൎവ്വതത്തിന്റെ മുകളിൽ.

31. ആരോഹണംചെയ്യ=കേറുക.

34. പവമാനസൂനു=വായുപുത്രൻ.

38. ഊഢം=വിസ്തീൎണ്ണം. നിജോരസ്ഥലം=തന്റെ മാറിടം. മദ്ധ്യേ . . സിന്ധു=കടലിന്റെ നടുവിൽ.

40. ബന്ധുരം=മനോഹരം.

43. ഗീഃ=വാക്ക്.

46. കിമപി=കുറച്ചു.

48. നീരാധീശൻ=വെള്ളത്തിന്റെ നാഥൻ (വരുണൻ.)

50. അദ്ധ്വശ്രാന്തി=വഴിയാത്രാക്ഷീണം.

55. കായമാംസാദിനീ=ദേഹത്തിലെ മാംസം തിന്നുന്നവൾ. ഛായാഗ്രാഹിണി=നിഴൽ പിടിക്കുന്നവൾ. തോയാന്തചാരിണി=വെള്ളത്തിനുള്ളിൽ സഞ്ചരിക്കുന്നവൾ.

57. ക്ഷുത്തൃഡാദി=വിശപ്പു, ദാഹം മുതലായതു്.

59. അൎഭക...ഉൽസുക=കുട്ടിയെ കാണ്മാൻ താല്പൎയ്യമുള്ളവൾ.

62. ചാപ...ബാണം=വില്ലിൽനിന്നു വിട്ട അമ്പു്.

63. ലംഘിതാംബുധി=സമുദ്രം കടന്നവൻ.

64. കൊള്ളിമീൻ=തീക്കൊള്ളി എരിയുന്നതുപോലെ ആകാശത്തുകൂടെ അതിവേഗത്തിൽ പാഞ്ഞുപോകുന്ന ഒരുജാതി നക്ഷ

ത്രം. (മിന്നുന്നതു=മീൻ എന്നു് അവയവാർത്ഥം) ഭൂകമ്പം, കൊള്ളിമീൻ, ധൂമകേതു ഇത്യാദികൾ ഉൽപാതങ്ങളും നാശസൂചകങ്ങളുമാണെന്നു ജ്യോതിശ്ശാസ്ത്രജ്ഞന്മാർ പറയുന്നു.

66. മാർഗ്ഗിക്ക=അന്വേഷിക്ക.

67. രൂഢശോഭ=വലിയശോഭ.

71. കർമ്മസാക്ഷി=സൂര്യൻ.

73. ഭൂയ്യാനന്ദം=വളരെ സന്തോഷം.

74. ഭാര്യൻ=ഭരിക്കപ്പെടുന്നവൻ.

75. മാതരിശ്വതനൂജൻ=വായുപുത്രൻ.

80. യദൃച്ഛയാ=പെട്ടന്നു്

83. മർക്കടകീടൻ=വാനരാധമൻ.

86. ദാരുണം=ക്രൂരം.

92. കൈതവം=വ്യാജം.

93. ചേതോമോഹനം=മനോഹരം.

100. സുരപുരി=സ്വർഗ്ഗം.

101. കൢപ്തത ഒരുക്കം.

103. ഭല്ലൂകപുംഗവൻ=വാനരശ്രേഷ്ഠൻ.

104. ബ്രഹ്മശാസനം=ബ്രഹ്മാവിന്റെ കല്പന.

116. ഊർജ്ജിതം=ശക്തിയുള്ളതു്. മാർജ്ജാരാകാരം=പൂച്ചയുടെ ആകൃതി.

117. ഊർജ്ജിതാശയൻ=മനശ്ശക്തിയുള്ളവൻ.

118. ശില്പിശാലകൾ=ആശാരിമാർ മുതലായവരുടെ പണിപ്പുരകൾ. വിശാല=വളരെ വിസ്താരമുള്ളതു്. വാജിശാല=കുതിരപ്പന്തി. പാനീയശാല=തണ്ണീർപ്പന്തൽ.

119. നാടകശാല=നാടകങ്ങൾ ആടുന്ന കെട്ടിടം. ഭോജനശാല=ഊട്ടുപുര. യന്ത്രശാലകൾ=യന്ത്രങ്ങൾ സൂക്ഷിക്കുന്ന ശാലകൾ. ചന്ദ്രശാലകൾ=നിലാമുറ്റങ്ങൾ.

121. ലീലാശൈലങ്ങൾ=കളിക്കാനുള്ള കുന്നുകൾ.

122. അംഗജതാപം=കാമതാപം.

123. വാപി=കുളം. തടാകം=പൊയ്ക.

131. അന്തഃപുരം=ഗൃഹങ്ങളിൽ സ്ത്രീകളിരിക്കുന്ന ഭാഗം.

132. അന്തരായം=തടവു്.

133. കാന്തം=മനോഹരം.

137. സൌധേ=മാളികയിൽ.

139. കിന്തു=എന്നാൽ. സ്വാന്തേ=മനസ്സിൽ.

141. അശോകവനിക=അശോകവനം.

143. ഭഞ്ജിക്ക=തകൎക്കുക. ഉദ്വേജിപ്പിക്ക=ഭയപ്പെടുത്തുക.

144. ഉദ്യൽക്ലേശം ഇയന്ന=ദുഃഖമുള്ള. ഹൃദി...ഉദിതം=മനസ്സിലുണ്ടായ.

145. സദ്യഃ ഏവ=തൽക്ഷണത്തിൽ തന്നെ. ഹൃദ്യപുഷ്പം=മനോഹരങ്ങളായപൂക്കൾ. ഭൂതനികരം=ഭൂതഗണം.

146. പ്രേരണംചെയ്ക=അയക്കുക.

148. വൃക്ഷകോടരം=മരപ്പൊത്തു്.

149. ആരവഘോഷം=ശബ്ദഘോഷം.

152. അംഗാരപ്രഭ=തീക്കനലിന്റെ നിറം

153. നദിക്ക=ശബ്ദിക്ക.

155. മാധ്വീപാനം=തേൻകുടിക്കുക.

157. പ്രത്യുദിതം=പൊങ്ങിവന്നതു്.

158. കോകിലങ്ങൾ=കുയിലുകൾ. ദലങ്ങൾ=ഇലകൾ. ദംശിക്കുക=തിന്നുക.

160. രാജമാനം=ശോഭിച്ചതു്.

161. കിസലയം=തളിരു്. ദുകൂലം=വസ്ത്രം.

163. വിദ്രുമങ്ങൾ=പവിഴങ്ങൾ. സ്വദ്രുമങ്ങൾ=കല്പവൃക്ഷങ്ങൾ.

165. ആശരേന്ദ്ര...വനം=ലങ്കയിലുള്ള ഉദ്യാനം. ശിംശപാമൂലേ=ശിംശപാവൃക്ഷത്തിന്റെ ചുവട്ടിൽ (ശിംശപാ=ഇരുവിൾ.)

170. പുഷ്കരിണി=ജലാശയം. (കുളം)

185. ആതങ്കാഗ്നി=ദുഃഖമാകുന്ന തീയു്.

191. പക്ഷ്മളാക്ഷി=സുന്ദരി.

192. രൂക്ഷൻ=ക്രൂരൻ.

196. ഭൂരിയത്നം=വളരെ അദ്ധ്വാനം.

197. ദ്വിത്രിദിനം=രണ്ടുമൂന്നുദിവസം.

200. മൂൎത്തിമാന്മാർ=ദേഹമുള്ളവർ.

206. കൃഷ്ണസാരനയന=മാൻകണ്ണി (സുന്ദരി)

209. വിദ്രുമാധരി=പവിഴനിറത്തിലുള്ള ചുണ്ടോടുകൂടിയവൾ.

210. കുഞ്ജരേന്ദ്രൻ=കൊമ്പനാന. കഞ്ജപത്രവിലാസം=താമരയിതളിന്റെ ഭംഗി.

211. മഞ്ജുനേത്രം=മനോഹരമായ കണ്ണ്.

218. യഥാസുഖം=സുഖമായിട്ട്.

221. ഉല്പലാസ്ത്രൻ=കാമൻ.

222. വജ്രകല്പം=വജ്രംപോലെയുള്ളത്.

229. ചിത്തജാർത്തി=കാമബാധ.

232. അത്യുദാരം=വളരെ നല്ലത്.

234. കർണ്ണഭൂഷണം=കുണ്ഡലം. പൂർണ്ണശോഭം=നല്ല ഭംഗിയുള്ളത്.

238. കാഞ്ചി=അരഞ്ഞാണ്. (പൊന്നിൻനൂല്.)

239. വക്ഷസി=മാറിടത്തിൽ.

243. ഫാലദേശം=നെററി. തിലകം=പൊട്ട്.

244. താമ്പൂലം=വെററില.

251. സുരസുന്ദരിമാർ=ദേവസ്ത്രീകൾ.

254. ഏക=ഒരുത്തി. സേകംചെയ്ക=വീശുക.

255. മാർജ്ജിക്ക=അടിക്ക.

260. മീന......ആതുരൻ=കാമബാണംകൊണ്ടു പരവശൻ. ബഹിർഭാഗേ=പുറത്ത്.

263. മൌനം ആലംബിക്ക=മിണ്ടാതിരിക്ക.

269. ദേവപ്രീതികരം=ദേവകൾക്കു സന്തോഷമുണ്ടാക്കുന്നത്.

പാവനം=പരിശുദ്ധം.

ത്രേതാഗ്നിവേദി=ദക്ഷിണാഗ്നി, ഗാർഹപത്യാഗ്നി, ആഹവനീയാഗ്നി ഈ മൂന്നഗ്നികളേയും സ്ഥാപിക്കുന്നതിനായി പരിഷ്കരിച്ചുണ്ടാക്കിയ തറ.

276. വൈമുഖ്യം=വിരോധം.

280. അലഭ്യൻ=കിട്ടാത്തവൻ. ക്രവ്യാദേശൻ=രാക്ഷസരാജൻ.

281. അവ്യയാനന്ദം=നാശമില്ലാത്ത സന്തോഷം.

287. രാമാനുരാഗം=രാമനിലുള്ള പ്രേമം.

292. കമല=ശ്രീഭഗവതി.

296. വൃത്ര......സ്ത്രീകൾ=ദേവസ്ത്രീകൾ.

300. കുന്ദ......സുന്ദരം=മുല്ല, പാരിജാതം മുതലായ പുഷ്പങ്ങളെക്കൊണ്ടു മനോഹരം. നന്ദനം=സ്വൎഗ്ഗത്തിലെ പൂങ്കാവു്.

302. വിഹരിക്ക=ക്രീഡിക്ക. കിഞ്ചന=കുറച്ചു്.

303 വിത്താധീശൻ=വൈശ്രവണൻ.

305 ഋദ്ധസൈനികം=ധാരാളം സൈന്യം.

306 ഒമ്പതു നിധികൾ=മഹാപത്മം, പത്മം, ശംഖം, മകരം, കച്ഛപം, മുകുന്ദം, കുന്ദം, നീലം, ഖൎവ്വം.

311 ഇന്ദ്ര...മണികൾ=ഇന്ദ്രനീലരത്നങ്ങൾ.

314 മന്ദാരമാല=കല്പകവൃക്ഷങ്ങളുടെ പൂക്കൾകൊണ്ടുള്ള മാല. (അതു് ഒരിക്കലും സൌരഭ്യം കുറകയും വാടുകയുമില്ല.)

317 പന്നഗലോകം=സൎപ്പലോകം (പാതാളം)

318 ശിരോഭൂഷണം=തലയിലണിയുന്നതു്.
മാണിക്യം=മാണിക്യക്കല്ലു സൎപ്പങ്ങളുടെ ഫണങ്ങളിലുണ്ടെന്നു പ്രസിദ്ധമാണല്ലോ.

321 ഛത്മം=കളവു്.

323 വീണാവാണി=വീണയുടെ ശബ്ദംപോലെയുള്ള വാക്കോടുകൂടിയവൾ.

327 ശിതികണ്ഠൻ=ശിവൻ.

331 ശൎവ്വഭാൎയ്യ=ശിവന്റെ ഭാൎയ്യ.

340 ഭൃംഗം=വണ്ടു്. (വണ്ടുകൾ ചെമ്പകപ്പൂക്കളുടെ സമീപത്തു ചെല്ലുകയില്ലെന്നു പ്രസിദ്ധം).

343 പുല്ലിനോടു പറയുന്നുവെന്നു സങ്കല്പിച്ചതു്, പതിവ്രതമാൎക്ക ഭൎത്താവിന്റെ സമീപത്തിൽവച്ചല്ലാതെ പരപുരുഷന്മാരോടു സംഭാഷണം ചെയ്യുന്നതു് അധൎമ്മമാണെന്നും, വിശേഷിച്ചു നീചനായ രാവണന്റെ വീൎയ്യശൌൎയ്യപ്രതാപാദിപ്രകടനങ്ങളിൽ ഭ്രമിക്കുന്നില്ലെന്നും, അവനെ താനൊരു പുല്ലുപോലെ ഗണിക്കുന്നുള്ളുവെന്നും കാണിപ്പാനാകുന്നു.

355 രൂക്ഷകൎമ്മം=ക്രൂരകൎമ്മം.

356 നാണിപ്പാൻ കാരണം, ധൎമ്മപതിയും ഉത്തമയുമായ മണ്ഡോ

ദരി തന്റെ ഈ ചാപല്യമെല്ലാം കണ്ടുവല്ലൊ എന്നുള്ള വിചാരം. ഓഷധീശവദന=ചന്ദ്രമുഖി.

359 ദോഷാചാരിണിമാർ=രാക്ഷസികൾ.
361 നാലുപായങ്ങൾ=സാമ,ദാന,ഭേദ,ദണ്ഡങ്ങൾ.
365 ശയ്യാരോഹണം=മെത്തമേൽ കയറുക.
367 സോമ...ആനന=ചന്ദ്രമുഖി. ഇതുമുതൽ സാമം.
369 കോമളാംഗി- എന്നുമുതൽ ദാനം.
371 ലോകനാഥനെ- എന്നുമുതൽ ഭേദം.
375 അഷ്ടദിക്പാലന്മാരും- എന്നുമുതൽ ദണ്ഡം.
377 രാക്ഷസീസാത്ഥം=രാക്ഷസികളുടെ കൂട്ടം.
381 ദേവ...ഉപരി=ഐരാവതത്തിന്റെ പുറത്തു്.
384 മുക്തശങ്കം=സംശയം കൂടാതെ.
ജിതശ്രമം=തളച്ചകൂടാതെ.
385 ഭഗ്നശീഷൻ=തലപോയവൻ.
386 തൈലാഭിഷിക്തൻ=എണ്ണതേച്ചവൻ.
നളദമാല്യം=ചെമ്പരത്തിമാല.
387 സപുത്രസചിവൻ=പുത്രന്മാരോടും മന്ത്രിമാരോടും കൂടിയവൻ.
ഗോമയമാം മഹാഹ്രദം=ചാണകക്കുഴി.
388 മഗ്നൻ=താണവൻ. (ഇതെല്ലാം മരണലക്ഷണങ്ങളാകുന്നു).
392 അപ്രിയ...ഭീതി=അനിഷ്ടവും അശുഭവും ഭയവും.
396 ജീവിതേശവിരഹം=ഭർത്താവിനോടുള്ള വേർവാടു്.
397 ജീവിതേശപുരം=അന്തകാലയം.
399 ശിക്ഷ=പഠിപ്പു്.
406 നഷ്ടചേഷ്ടൻ=തന്റേടമില്ലാത്തവൻ.
416 ദീനരക്ഷാപരായണൻ=വലഞ്ഞവരെ രക്ഷിക്കുന്നതിൽ തൽപരൻ.
426 സഞ്ജാതം=ഉണ്ടായതു്.
433 പരിരംഭണം=ആലിംഗനം.
440 മല്ലികാമാല=മുല്ലമാല.
443 മന്ദശോഭം=തെളിവു കുറഞ്ഞതു്. ഈ അടയാളവാക്കു്, വാല്മീകിരാമായണത്തിന്റെയും അദ്ധ്യാത്മരാമായണത്തിന്റെ

യും മൂലഗ്രന്ഥങ്ങളിലില്ല. അദ്ധ്യാത്മരാമായണം കിളിപ്പാ ട്ടിൽ സീതാന്വേഷണത്തിനായി വാനരന്മാരെ അയക്ക മ്പോൾ ശ്രീരാമൻ ഹനുമാനെ വേറെ വിളിച്ച് അംഗുലീയം കൊടുത്തിട്ട് 'പിന്നെയടയാളവാക്കമരുൾചെയ്യാൻ' എന്നും ഹനുമാൻ സീതയെക്കണ്ടു് അംഗുലീയം കൊടുത്തു് 'സാദരം ചൊന്നാനടയാളവാക്യവും' എന്നും പറഞ്ഞുകാണുന്നു. എ ന്നാൽ പ്രബന്ധം പറയുന്ന ചാക്യാന്മാരും പാഠകക്കാരും ഇവി ടെ പറഞ്ഞ അർത്ഥത്തിൽ ഒരു പദ്യം ചൊല്ലി അർത്ഥം വിവ രിക്കാറുണ്ട്.

446 ഭാരതി=വാക്ക്.

447 കാർമ്മുകം=വില്ല്.

449 ഭൂരി...പൂരിതം=വളരെ ആമ, മുതല, തിമിംഗിലം എന്നി വയാൽ നിറയപ്പെട്ടതു്.

466 പ്രായോപവേശം=ചാവാനൊരുങ്ങിപ്പട്ടിണികിടക്കുക.

458 കാമദം=അഭീഷ്ടം നൽകുന്നതു്.

459 പത്രിനാഥൻ=പക്ഷിശ്രേഷ്ഠൻ.

460 പത്രം=ചിറക്.

464 ആത്മശ്ലാഘ=തന്നെത്താൻ പുകഴ്ത്തുക.

465 ആത്മവിക്രമം=തന്റെ വിക്രമം.

483 ചൂഡാമണി=സ്ത്രീകൾ ശിരസ്സിലണിയുന്ന ഒരു രത്നാഭരണം.

487 ശൃണു=കേൾക്ക. വാക്യം=വാക്ക്. ഇദം=ഇതു്. മമ=എന്റെ.

489 കർണ്ണേ=ചെവിയിൽ.

490 ഏകദാ=ഒരിക്കൽ. ആമിഷഖണ്ഡം=മാംസഖണ്ഡം.

492 ഉത്തരകോസലേശൻ=അയോദ്ധ്യാരാജാവ്. (ശ്രീരാമൻ) നാകനായകപുത്രൻ=ഇന്ദ്രപുത്രൻ.

493 അഞ്ജസാ=വേഗത്തിൽ.

494 തുണ്ഡം=കൊക്ക്. മുഹുഃ മുഹുഃ=പിന്നെയും പിന്നെയും.

495 പാഷാണപ്രക്ഷേപം=കല്ലെടുത്തെറിയുക.

498 ഐന്ദ്രി=ഇന്ദ്രപുത്രൻ.

499 ദേവരാജ...വിധികൾ=ഇന്ദ്രൻ, ശിവൻ, ബ്രഹ്മാവ് ഇവർ.

500 പാഹി- മാം- രഘുനാഥ!=രഘുനാഥ! എന്നെ രക്ഷിക്കണേ!.

501 മഹ്യം- അഭയം- ദേഹി=എനിക്കു്- അഭയം- തരണേ!.

504 ഈദൃശം=ഇത്തരം.

507 മാതരിശ്വതനൂജൻ=വായുപുത്രൻ.

ജാതാനന്ദം=സന്തോഷത്തോടെ.

509 രൂഢം=പ്രസിദ്ധം.

515 ബാലസാലങ്ങൾ=ചെറിയ മരങ്ങൾ.

516 ഉദ്യാനാവനം=ഉദ്യാനരക്ഷ.

517 ഉദ്യോഗം=ഉത്സാഹം.

522 രാക്ഷസേശപുരോഭുവി=രാവണന്റെ മുമ്പിൽ.

534 സംഗരശൂരൻ=യുദ്ധവീരൻ.

544 ഘോടകം=കുതിര. ശീഘ്രഗതി=വേഗത്തിലോടുന്നവൻ.

548 ശങ്കാ...ഹൃദയൻ=മനസ്സിൽ സംശയമില്ലാത്തവൻ.

554 വിപുലം=വലിയതു്. സാലം=മരം.

558 അഞ്ചിതാനന്ദം=നല്ല സന്തോഷത്തോടെ.

559 കിഞ്ചന- അപി= ഒട്ടും.

560 സഞ്ചിതക്രോധന്മാർ=വർദ്ധിച്ച കോപത്തോടുകൂടിയവർ.

582 വിശിഖങ്ങൾ=അമ്പുകൾ.

587 ദൃഷ്ടിപാതങ്ങൾ=നോട്ടങ്ങൾ.

588 നഷ്ടജീവന്മാർ=പ്രാണൻ പോയവർ.

590 പഞ്ചത്വം=മരണം.

602 പീവരാകാരൻ=വലിയ ദേഹത്തോടുകൂടിയവൻ.

605 ജീവിത...കരം=ജന്തുക്കൾക്കു ഭയമുണ്ടാക്കുന്നതു്.

610 മായികൻ=മായയുള്ളവൻ.

613 നേത്രഗോചരം=കണ്ണിനുനേരെ.

615 മൂർത്തി=ദേഹം.

628 യുദ്ധസന്നാഹം=പോരിനുള്ള ഒരുക്കം.

ഉദ്ധതന്മാർ=ഗർവ്വിഷ്ഠന്മാർ.

630 സാന്ദ്രം=ഇടതിങ്ങിയതു്.

645 തുംഗം=ഉന്നതം.

646 തുംഗവീര്യൻ=വളരെ പരാക്രമമുള്ളവൻ.

656 ദേവപ്രിയാർത്ഥം=ദേവപ്രീതിക്കായിട്ടു്.

657 ഉൽക്കടം=ഭയങ്കരം.

661 ഹസ്തചാപം=കയ്യിലുള്ള വില്ല്.

664 ധൃഷ്ടർ=അടക്കമില്ലാത്തവർ.

665 പുഷ്ടരോഷേണ=വർദ്ധിച്ച കോപത്തോടെ.

666 ഭൂരുഹങ്ങൾ=മരങ്ങൾ.

669 ചാരണാദികൾ=സ്തുതിപാഠകന്മാർ മുതലായവർ.

672 ഇക്ഷു=കരിമ്പ്.

673 നഷ്ടജീവിതൻ=പ്രാണനില്ലാത്തവൻ.

685 മർക്കടകീടകൻ=വാനരാധമൻ.

703 ചപലോക്തികൾ=പേമൊഴികൾ.

704 മാരസുന്ദരൻ=കാമദേവനെപ്പോലെ സുന്ദരൻ.
മാമകം=എന്റേതു.

706 ഇന്ദുസുന്ദരം=ചന്ദ്രനെപ്പോലെ മനോഹരം.

707 ചന്ദ്രിക=നിലാവ്.
നേത്രചകോരങ്ങൾ=കണ്ണുകളാകുന്ന ചകോരപ്പക്ഷികൾ. (ചകോരങ്ങൾ, ചന്ദ്രിക പാനം ചെയ്യുമെന്നു പ്രസിദ്ധം).

709 ഭൂതി=ഐശ്വര്യം. ഖ്യാതി=കീർത്തി

715 മാനസശല്യം=മനസ്സിലെ വ്യസനം.

726 ദേവ...പ്രതാപൻ=ഇന്ദ്രനെപ്പോലെ പ്രതാപമുള്ളവൻ.
രാവണി=രാവണന്റെ പുത്രൻ. (ഇന്ദ്രജിത്ത്).

732 കായ...ശൃംഗന്മാർ=കറുത്ത മലകളുടെ കൊടുമുടികളെക്കാൾ വലിയ ദേഹത്തോടുകൂടിയവർ.

735 ചിത്തഭേദികൾ=ഹൃദയം പിളർക്കുന്നവ.

746 വാരിദാരവം=ഇടിമുഴക്കം. ദാരുണങ്ങൾ=ഭയങ്കരങ്ങൾ.

749 സ്വൈര...വിശേഷം=ഇഷ്ടംപോലെ തമ്മിൽ സംസാരിക്കുന്ന ശബ്ദം.

750 പൂരിത...അന്തരങ്ങൾ=എല്ലാദിക്കിലും നിറഞ്ഞവ.

760 അവിവേകേന=അറിവില്ലായ്കകൊണ്ടു്.

786 പീനൻ=തടിച്ചവൻ.

791 പാടവം=സാമർത്ഥ്യം.

808 പിഷ്ടപേഷണം=പൊടിപൊടിയാക്കുക.

817 ധാർഷ്ട്യം=കുറുമ്പ്. (അധികപ്രസംഗം).

881 രാമ...അമൃതം=ശ്രീരാമന്റെ കരുണയാകുന്ന അമൃത്.
ധാമം=ഇരിപ്പിടം. (പാത്രം).

853 ശസ്ത്രഭീതി=ആയുധഭയം.

854 പത്രികൾ=അമ്പുകൾ.

855 ദ്രാഘീയസ്തരം=ഏററവും വിസ്തീർണ്ണം.

857 മോഘം=നിഷ്ഫലം.

863 കരതാഡനം=കൈകൊണ്ടുള്ള അടി. ഖരം=കഠിനം.
നഖരനിചയം=നഖങ്ങളുടെ കൂട്ടം.

864 അരുണദ്രവധാതുസമേതൻ=ചുവപ്പുനിറത്തിൽ ഒഴുകുന്ന ചാ
യില്യം മുതലായതിനോടുകൂടിയതു്. ഗിരിരാജൻ=പർവ്വതം.
ഔപമ്യം=സാമ്യം.

867 സുരവർത്മനി=ആകാശത്തിൽ.

868 പരമ...ദാരുണം=അധികം ഭയങ്കരം.

870 അധിക...വീര്യൻ=വളരെശ്ശക്തിയും ശൌര്യവുമുള്ളവൻ.

871 മുഷ്ടിപ്രഹരം=ഇടി. രുധിര...മൂർത്തി=ചോരകൊണ്ടു ചുവന്ന
ദേഹത്തോടുകൂടിയവൻ.

872 വിധുരതരൻ=അധികം ക്ഷീണിച്ചവൻ.

874 അനഘ...വീര്യൻ=വളരെ കയ്യൂക്കുള്ളവൻ. ഹനനം=കൊല.

876 വിധിദൈവതം...അസ്ത്രം=ബ്രഹ്മാസ്ത്രം.

877 പ്രതിബന്ധിക്ക=തടുക്കുക.

879 അതിദുർവ്വാരം=ഒട്ടും തടുപ്പാൻ വയ്യാത്തതു്.

880 വിധി=ബ്രഹ്മാവു്. മധുശാസനൻ=വിഷ്ണു.

882 അഹിതപ്രതിമുക്തം=ശത്രുവിനാൽ അയക്കപ്പെട്ടതു്.
ദ്രുഹിണാസ്ത്രം=ബ്രഹ്മാസ്ത്രം.

883 അഹം=ഞാൻ. (തന്റേടമില്ലാതെയായി എന്നു സാരം.)

885 പ്രതിബന്ധിക്ക=കെട്ടുക.

890 കുടില...യുഗളം=വളഞ്ഞും ചന്ദ്രക്കലപോലെ തെളിഞ്ഞും
ഭയങ്കരങ്ങളായും ഇരിക്കുന്ന രണ്ടു കോരമ്പല്ലുകളും.

891 നിടില...ഭംഗം=നെററിത്തടത്തിൽ ശോഭിക്കുന്ന പുരിക
ക്കൊടി വെട്ടൽ.

892 കഠിന...ഭാവം=ഭയങ്കരനാട്യം.

894 രോഷഭീഷണൻ=കോപംകൊണ്ടു ഭയങ്കരൻ.

895 ഭീഷണി=ഭയപ്പെടുത്തൽ.

897 പാഷാണം=കല്ലു്. ഏഷഃ– രാവണി– ഞാൻ=രാവണപുത്രനായ ഈ ഞാൻ.

899 ഭീഷിതാരി=ശത്രുക്കളെ ഭയപ്പെടുത്തുന്നവൻ.

903 കാണണമെന്നിട്ടു്=കാണണമെന്നു വിചാരിച്ചിട്ടു്. (പഴയ പ്രയോഗം.)

913 ആസ്ഥാനേ=സഭയിൽ.

927 കിം=എന്തു്. പ്രയോജനം=കാൎയ്യം.

939 തിലകൎമ്മം=എള്ളുകൊണ്ടുള്ള ക്രിയ. (ഉദകക്രിയ–ഉദകക്രിയക്കു എള്ളു വേണമല്ലോ.)

942 അനുവേലം=എപ്പോഴും.

944 ഫണിദഷ്ടൻ=പാമ്പു കടിച്ചവൻ.

949 വനസീമനി=കാട്ടിൽ.

968 അധിക്ഷേപം=ആക്ഷേപം. (നിന്ദിച്ചു പറയുക.)

976 വേദ...നിഷിദ്ധം=വേദങ്ങളിലും ശാസ്ത്രങ്ങളിലും വിരോധിക്കപ്പെട്ടിട്ടുള്ളതു്.

978 പാതകി=പാപി.

985 അസ്തു=ആകട്ടെ.

994 അവശിഷ്ടം=ബാക്കി.

999 സമാധിബലം=ധ്യാനശക്തി. പാതിവ്രത്യപ്രഭാവം=പതിവ്രതാധൎമ്മത്തിന്റെ മഹത്വം.

1000 വീതിഹോത്രൻ=അഗ്നി.

1004 ഹൎമ്മ്യം=മാളിക.

1006 രാജമാനങ്ങൾ=ശോഭിക്കുന്നവ. രാജീവേക്ഷണമാർ=സുന്ദരിമാർ. മന്ദിരരാജി=ഗൃഹസമൂഹം.

1007 മന്ത്രശാല=ആലോചനാമണ്ഡപം. മധുപാനശാല=മദ്യപാനഗൃഹം.

1008 ചാരുതരങ്ങൾ=വളരെ ഭംഗിയുള്ളവ. ചന്ദനദ്രുമവാടി=ചന്ദനമരത്തോട്ടം.

1010 ഭാജനങ്ങൾ=പാത്രങ്ങൾ.

1011 നൃത്തഗൃഹങ്ങൾ=ആട്ടത്തിനുള്ള ഗൃഹങ്ങൾ.

1012 ആയതങ്ങൾ=നീളമുള്ളവ. ആയതനങ്ങൾ=ഗൃഹങ്ങൾ. പാകശാലകൾ=വെപ്പുപുരകൾ.

1013 ലോകരമ്യങ്ങൾ=ലോകത്തിൽവെച്ചു മനോഹരങ്ങൾ.

1014 മഹാ...രാജി=വലിയ മാളികക്കൂട്ടങ്ങൾ. ഹാടക...പംക്തികൾ=സ്വർണ്ണഗൃഹങ്ങളുടെ കൂട്ടങ്ങൾ.

1015 മദിരാഗൃഹങ്ങൾ=മദ്യശാലകൾ.

1018 ചേടിമാർ=ദാസികൾ.

1019 സുമവാടികൾ=പൂങ്കാവുകൾ. വിവിധാട്ടാലജാലം=പലവിധത്തിലുള്ള കൊത്തളങ്ങൾ.

1025 ശത്രു...കഥകൾ=ശത്രുവിന്റെ ഗൃഹം ദഹിച്ച വർത്തമാനങ്ങൾ.

1026. ധൂമളം=കറുത്തു ചെമ്പിച്ച നിറമായിട്ടുള്ളതു്. സുരവര...സീമനി=ആകാശത്തിൽ.

1027 അഗ്നിശിഖകൾ=തീജ്വാലകൾ.

1031 അഘ്ഗാത്രം=ഉടൽ പകുതി.

1033 മസ്തകേ=തലയിൽ.

1035 ആശുശുക്ഷണിജ്വാലകൾ=തീജ്വാലകൾ.

1042 ജാലമാർഗ്ഗേണ=ജനലുവഴിയായി.

1050 ജാതവേദസ്സ്=അഗ്നി.

1015 ജാതഖേദം=ദുഃഖത്തോടേ. ഹാ! ഹതഃ...അസ്മി=അയ്യോ! ഞാൻ ചത്തേ.

1052 ജ്ഞാതികൾ=സംബന്ധികൾ.

1055 പാതകി=പാപി.

1058 സാധുമാർഗ്ഗം=നല്ലമാർഗ്ഗം.

1066 കങ്കണഗണം=വളകൾ.

1069 സിംഹവിക്രമൻ=സിംഹത്തെപ്പോലെ ശൌര്യമുള്ളവൻ.

1072 ഉൽക്കടതരം=അധികം ശക്തിയുള്ളതു്. അത്യുദാരങ്ങൾ=വളരെ വലിയവ.

1079 ഇന്ദ്ര...വീഥി=ഇന്ദ്രനീലരത്നങ്ങളെക്കൊണ്ടുള്ള മാളികകൾ.

1080 വഹ്നിധൂമങ്ങൾ=തീപ്പുകകൾ. ഇന്ദ്ര...പുരം=ഇന്ദ്രശത്രുവായ രാവണന്റെ പുരം.

1081 ഇന്ദ്രചാപങ്ങൾ=മഴവില്ലുകൾ. ഇന്ദ്രൻ തന്റെ ശത്രുവായ രാവണനോടു യുദ്ധത്തിന്ന വന്നിരിക്കുന്നുവോ എന്നു തോന്നും. എന്നും ശ്ലേഷാമൂലകമായ ഗമ്യോൽപ്രേക്ഷ. സ്ഫാടികം=സ്ഫടികമയം. ക്രീഡാശിഖരി=കളിക്കുന്ന്.

1082 ഹാടകാദ്രി=മഹാമേരു. (മേരു സ്വർണ്ണമയമാണെന്നും കൈലാസം വെള്ളിമയമാണെന്നും പ്രസിദ്ധം.) അഗ്നി സ്വർണ്ണവർണ്ണവും, സ്ഫടികം വെള്ളിനിറവുമാകയാൽ ഇങ്ങിനെ ഉൽപ്രേക്ഷിച്ചതാണ്.

1083 സ്വർല്ലോകം=സ്വർഗ്ഗം.

1084 ശിഖകൾ=ജ്വാലകൾ.

1085 പല്ലവങ്ങൾ=തളിരുകൾ. സുമങ്ങൾ=പുഷ്പങ്ങൾ.

1087 ഗോപുരമൂർദ്ധ്നി=ഗോപുരത്തിന്റെ മുകളിൽ.

1088 വൃത്രവൈരിപുരം=സ്വർഗ്ഗം.

1089 ചിത്രദീപിക=ഭംഗിയുള്ള വിളക്ക്. (ഒരു ആകാശവിളക്കോ എന്നു തോന്നും- എന്നുൽപ്രേക്ഷ.)

1091 എഴുനൂർ ശതയോജന വിസ്താരം. [ഇതു മാതൃകാഗ്രന്ഥത്തിൽ കണ്ടതു നേരെ പകർത്തിയതാണ്. ലങ്കക്ക് എഴുനൂറുയോജന വിസ്താരമെന്നാണു രാമായണത്തിൽ കാണുന്നതു്. എഴുനൂർ ശതമാകുമ്പോൾ എഴുപതിനായിരമാകുമല്ലൊ. ഇത്ര വലിയ ഒരു തെററു വ്യുൽപന്നനായ കവിക്കു വരുവാനിടയില്ല. അതു ഗ്രന്ഥമെഴുത്തുകാർ സൂക്ഷ്മക്കുറവുകൊണ്ടു വരുത്തിക്കൂട്ടിയതായിരിക്കാം. സ്വകപോലകല്പിതമായ തിരുത്തലിന് ഇവിടെ ഒരുങ്ങിയതുമില്ല.

1097 അനർത്ഥങ്ങൾ=ആപത്തുകൾ.

1101 അവിവേകി=വകതിരിവില്ലാത്തവൻ.

1107 ശ്രുതി=ചെവി. കുളിക്കവേ=തണുക്കത്തക്കവണ്ണം.

1108 സുധ=അമൃതു്. ആകാശഭാഷിതം=അശരീരിവാക്ക്.

1109 സപദി=അപ്പോൾ.

1113 ഗഗനേചരവാക്കുകൾ=ആകാശഭാഷിതങ്ങൾ.

1114 ഗഹനാശയൻ=അതിബുദ്ധിമാൻ.

1117 കുസുമ...ഗാത്രി=പുഷ്പംപോലെയുള്ള ദേഹത്തോടുകൂടിയവൾ.

1121 ധവൻ=ഭത്താവു്.

1122 ജനിതാദരം=ഉണ്ടായ ബഹുമാനത്തോടേ.

1126 ദിനനാഥതനയൻ=സൂര്യപുത്രൻ. (സുഗ്രീവൻ)

1127 വിനയലവം=അല്പംപോലും അടക്കം.

1128 വനചാരി=കാട്ടിൽ സഞ്ചരിക്കുന്നതു്.

1129 ധനപൂർണ്ണ=ധനം നിറഞ്ഞതു്.

1130 ധനദാനുജൻ=വൈശ്രവണന്റെ അനുജൻ.
തനയ...ജനത്തോടേ=മക്കൾ, അനുജന്മാർ, ബന്ധുക്കൾ, ഇങ്ങനെയുള്ള ആളുകളോടുകൂടി.

1131 ഹനനം=വധം.

1134 സതി=സാധ്വീ. പ്രതിയാത്ര=വീണ്ടും യാത്ര.

1135 കൃതകൃത്യൻ=ചെയ്യേണ്ടതു ചെയ്യവൻ. (കൃതാത്ഥൻ)
നിവൃത്തിക്ക=മടങ്ങുക.

1136 ജ്വലത്തു്=കത്തിക്കൊണ്ടിരിക്കുന്നതു്.
വാലാഗ്നി=വാലിലെ തീയ്യ്.

1137 സിന്ധുജലം=സമുദ്രത്തിലെ വെള്ളം.

1138 ഉദയാദ്രി=ഉദയപവ്വതം.

1143 ഹിക്കാനാദം=ഹുങ്കാരശബ്ദം.

1144 ആരവം=ശബ്ദം.

1145 മേഘഗജ്ജിതം=ഇടിമുഴക്കം.

1147 വാരിധിരവം=സമുദ്രത്തിന്റെ ശബ്ദം.

1148 തീരസീമനി=കരയിൽ.

1149 മതം=അഭിപ്രായം.

1155 സൂക്ഷ്മം=ചെറുതു്. കാന്തി=ശോഭ.

1156 ശാരദേന്ദു=ശരൽകാലത്തെ ചന്ദ്രൻ.

1157 വാരി=ജലം. വാരിദം=മേഘം.

1160 ശൃംഗസീമനി=കൊടുമുടിയിൽ.

1163 അത്യന്ത...പൂവ്വകം=അത്യാദരവോടെ.

1166 പരിഷ്വജിക്ക=ആലിംഗനം ചെയ്യുക.

1168 സ്ഫീതം=വലിയതു്.

1169 വിക്രമപ്രക്രമം=വിക്രമത്തിന്റെ ആരംഭം.

1171 ഗന്ധവാഹ...സ്രോതസ്സ്=ഹനുമാന്റെ വാക്കുകളാകുന്ന അമൃതനദിയുടെ ഒഴുക്ക്.
സന്തോഷ...മദ്ധ്യേ=സന്തോഷസമുദ്രത്തിന്റെ നടുവിൽ.

1173 ഭൂരികീൎത്തി=വളരെ യശസ്സ്.

1174 ആശീൎവ്വചനങ്ങൾ=അനുഗ്രഹവാക്കുകൾ.

1178 പാടവം=സാമൎത്ഥ്യം.
ഉദ്യോഗം=ഉത്സാഹം. നദിക്ക=ശബ്ദിക്കുക.

1179 സുദിനം- ഇദം=ഇന്നു നല്ല ദിവസമാകുന്നു.

1180 ഹൃദി=ഉള്ളിൽ. അഹംകാരം=അഭിമാനം.

1184 ഝടിതി=വേഗത്തിൽ.

1185 പൎവ്വതകടകങ്ങൾ=മലപ്പുറങ്ങൾ.

1186 പുരോഭുവി=മുമ്പിൽ.

1187 മതിമോദകരം=മനസ്സിനു സന്തോഷമുണ്ടാക്കുന്നതു്.
മധുകാനനം=മധുവനം.

1188 അതിശീതളം=വളരെ തണുപ്പുള്ളതു്.
അത്യന്തപാവനം=അധികം ശുദ്ധമായിട്ടുള്ളതു്.
സ്ഫുട...ഫലങ്ങൾ=തെളിഞ്ഞുനില്ക്കുന്ന തളിർ, പൂവ്വ്, കായ് (പഴം) എന്നിവ.

1189 വട...സങ്കുലം=പേരാൽ, കൂവളം, പിലാവ്, ചെറുനാരകം, തേന്മാവു് ഈ വക മരങ്ങൾ നിറഞ്ഞതു്.

1191 മൃദുവാത...ശോഭിതം=ചെറുകാറ്റേററു് ഇളകുന്ന ഇലകളോടുകൂടിയ വാഴത്തോട്ടങ്ങളെക്കൊണ്ടു മനോഹരം.

1192 മധുമത്ത...മനോഹരം=തേൻ കുടിച്ചു മദിച്ച വണ്ടുകളുടേയും, കുയിലുകളുടേയും മധുരശബ്ദങ്ങളാകുന്ന പാട്ടുകളെക്കൊണ്ടു മനോഹരം.

1193 കമലോല്പല...ജലാശയം=താമര, കരിങ്കുവളം, സൌഗന്ധികം മുതലായ പുഷ്പങ്ങളെക്കൊണ്ടു ശോഭിച്ചവയും, തെളിഞ്ഞ വെള്ളമുള്ളവയുമായ പലതരം ജലാശയങ്ങളോടുകൂടിയതു്.

1194 സുമ...സഞ്ചയം=പൂക്കളെക്കൊണ്ടും തളിരുകളെക്കൊണ്ടും ശോഭിച്ചതായ വള്ളിക്കുടിലുകളിൽ സുഖമായി ഇരിക്കുന്ന നീർക്കോഴികളോടുകൂടിയതു്.

1196 ഫല...പാദപകദംബം=കായും പൂവും നിറഞ്ഞ മരക്കൂട്ടം.

1201 വിലക്കുക=തടസ്ഥം ചെയ്യുക.

1206 ദ്രുമപങ്ക്തികൾ=മരക്കൂട്ടങ്ങൾ. സുമസഞ്ചയം=പൂനിര.

1207 തിമിർക്കുക=പുളയ്ക്കുക.

1208 കലിതാദരം=ആദരവോടുകൂടി.

1211 ഉൽക്കടതരകോപം=വലിയ കോപം.

1219 ദണ്ഡം=ശിക്ഷ.

1221 മസ്തകഭഞ്ജനം=തലയുടയ്ക്കുക.

1225 ഹസ്ത...പ്രഹരം=അടി, കടി, മാന്തു് മുതലായ പ്രയോഗങ്ങൾ

1230 ദ്രുതതരം=അതിവേഗം.

1234 സാനുമാൻ=പർവ്വതം.

1235 സാനു=നിരപ്പുപ്രദേശം. സാനുജൻ=അനുജനോടുകൂടിയവൻ

1236 സാനന്ദമോദം=സന്തോഷത്തോടുകൂടി.

1237 സുര...ദ്വാരി=സ്വർഗ്ഗത്തിന്റെ വാതിൽക്കൽ.
ഗിരിവരശൃംഗം=പർവ്വതത്തിന്റെ കൊടുമുടി.

1238 ചാരു...പൂർണ്ണം=നല്ല പൂവും, കായും, ഇലയും നിറഞ്ഞതു്.

1239 ദാരുവൃന്ദം=മരക്കൂട്ടം. നിബിഡം=ഇടതിങ്ങി.

1240 വിശ്വ...മൂലം=ലോകത്തിന്റെ സൃഷ്ടി, സ്ഥിതി, സംഹാരങ്ങൾക്കു കാരണം.

1243 അഗ്ര്യശീലൻ=ഉത്തമമായ സ്വഭാവത്തോടുകൂടിയവൻ.

1244 ഇന്ദ്രനീല...ശോഭ=ഇന്ദ്രനീലരത്നംപോലെ നീലമായും മനോഹരമായും ഇടതിങ്ങിയതായും ഉള്ള ഒരു ശോഭ.

1246 വിഗ്രഹം=ശരീരം. അരുണ...ധരം=ചുവന്ന മേഘത്തിനു തുല്യമായ ജടയെ ധരിച്ചതു്.

1247 ഹരിണാങ്ക...അംബുജം=ചന്ദ്രനോടു സദൃശമായ മുഖത്തോടുകൂടിയതു്.
കരുണാ...സൈനികം=ദയകൊണ്ടു് അലിവുള്ളതായ കടാക്ഷത്താൽ വാനരസൈന്യത്തെ സന്തോഷിപ്പിക്കുന്നതു്.

1248 ശരദിന്ദു...സ്മിതം=ശരൽക്കാലത്തെ ചന്ദ്രനിൽനിന്നു പുറപ്പെടുന്ന നിലാവുപോലെ മനോഹരമായ പുഞ്ചിരിയുള്ളത്ു്.

1249 ദര...സ്ഥലം=ശംഖുപോലെ ശോഭിച്ച കഴുത്തോടുകൂടിയത്ു്.

നിജ...ധനുർദ്ധരം=തന്റെ കൈകളിൽ വില്ലും അമ്പും ധരിച്ചത്ു്.

1250 പരിവീത...തടം=ചെമ്പിച്ച നിറത്തിലുള്ള പുതിയ മരവിരി മനോഹരമായി ചുററിയിരിക്കുന്ന ഭംഗിയുള്ള അരക്കെട്ടോടുകൂടിയത്ു്.

1251 ശരണാഗത...സരോരുഹം=ശരണം പ്രാപിച്ചവരുടെ ദുഃഖം തീക്കുന്നതിന്നു സിദ്ധൌഷധമായ പാദപത്മത്തോടു കൂടിയത്ു്.

1252 ഇതി=ഇപ്രകാരം.

1257 അനഘതരം=അതിവിശേഷമായിട്ടുള്ളത്ു്.

1258 ഘനവാഹനൻ=മേഘമാകുന്ന വാഹനത്തോടുകൂടിയവൻ.

1259 തനുദാരണം=ദേഹം പിളക്കുക.

1262 കിരണോജ്ജ്വലം=പ്രഭകൊണ്ടു പ്രകാശിക്കുന്നത്ു്.

1263 ജനകാത്മജാ...സുഖം=സീതയെ ആലിംഗനം ചെയ്യുന്നപോലെയുള്ള സുഖം.

1266 പരിണാഹി=അധികം വിരിവുള്ളത്ു്.

---

3 ഭൂരിവീര്യം=വളരെ ശൌര്യത്തോടേ. (ക്രി. വി.)

4 ദക്ഷത=സാമത്ഥ്യം.

9 സീതാ...ആത്തൻ=സീതാദേവിയുടെ വിയോഗമാകുന്ന വ്യാധിയാൽ പീഡിതൻ.

സീതാ...ഔഷധം=സീതയുടെ സന്ദേശമാകുന്ന പ്രധാനമായ മരുന്നു്.

10 കല്യൻ=രോഗം ശമിച്ചു സുഖം പ്രാപിച്ചവൻ.

11 അത്യുദാരൻ=ഏററവും മഹാൻ.

13 ഹഷകാരുണ്യം=സന്തോഷവും കരുണയും.

16 ഗാഢഗാഢം=മുറുകെ മുറുകെ.

ശുദ്ധശോഭം=വളരെ ശോഭയോടേ.

ശുഭം.

